

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

# MALANKARA ORTHODOX SYRIAN CHURCH




Vol. 03 No. 25 | THE ONLINE OFFICIAL NEWS BULLETTIN | 2020 July 18

**SEASON OF PENTECOST** | **പെന്തിക്കോസ്തികാലം** | **ܙܒܢܐ ܕܦܢܛܩܘܣܛܝ**

| ܚܕܒܫܒܐ SUNDAY | ܬܪܝܢܒܫܒܐ MONDAY | ܬܠܬܐܒܫܒܐ TUESDAY | ܐܪܒܥܒܫܒܐ WEDNESDAY | ܚܡܫܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 19 ♪6 | 20 ♪2 | 21 ♪6 | 22 ♪2 | 23 ♪6 | 24 ♪2 | 25 ♪6 |
| 7th Sunday after Pentecost |  Comme. of Elijah the Prophet | |  Comme. of Mary Magdalene |  21st Mem. of Geevarghese Mar Diascoros (Ranni Holy Trinity Ashram) 84th Mem. of Fr. Noronha (Brahmawar Cathedral) | | Comme. of Mar Epiphanios |




## പുലിക്കോട്ടിൽ മാർ ദിവന്നാസിയോസ് രണ്ടാമന്റെ 111–ാം ഓർമ്മപ്പെരുന്നാൾ ആചരിച്ചു

കോട്ടയം: പരുമല സെമിനാരി സ്ഥാപകനും മലങ്കരസഭാ തേജസ്സുമായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് രണ്ടാമൻ മലങ്കര മെത്രാപ്പോലിത്തായുടെ 111–ാം ഓർമ്മപ്പെരുന്നാൾ കോട്ടയം പഴയ സെമിനാരിയിൽ ഭക്ത്യാദരപൂർവ്വം ആചരിച്ചു. രാവിലെ നടന്ന വിശുദ്ധ കുർബ്ബാനയ്ക്ക് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ മുഖ്യ കാർമികത്വം വഹിച്ചു. തുടർന്ന് കബറിങ്കൽ ധൂപ പ്രാർത്ഥനയും, ആശീർവാദവും നിർവഹിച്ചു.

കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ സേവേറിയോസ് ചെന്നൈ ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ ദിയസ്കോറസ്, അടൂർ–കടമ്പനാട് ഭദ്രാസനാധിപൻ ഡോ. സഖറിയ മാർ അപ്രേം എന്നീ പിതാക്കന്മാർ വി. ബലിയിൽ സഹകാർമികരായിരുന്നു.



പാമ്പാടി മാർ കുര്യാക്കോസ് ദയറായിൽ ആഘോഷിക്കുന്ന കുര്യാക്കോസ് സഹദായുടെയും മോർത് യൂലിതിയുടെയും പെരുന്നാളിന്റെ കൊടിയേറ്റ് ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് നിർവഹിച്ചു.



പരുമല സെമിനാരി, എം.ഡി.സെമിനാരി എന്നിവയുടെ സ്ഥാപകനും, കേരള നവോത്ഥാന നായകനും, ആധുനിക മലങ്കര സഭയുടെ ശിൽപ്പിയുമായ സഭാ തേജസ്സ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് രണ്ടാമൻ പിതാവിന്റെ 111–ാം ഓർമ്മപെരുന്നാളിന് ആർത്താറ്റ് അരമനയിൽ പ. കാതോലിക്കാ ബാവ കൊടി കയറ്റി. 2020 ജൂലൈ 17, 18 തീയതികളിലാണ് സെന്റ് ഗ്രിഗോറിയോസ് അരമന ചാപ്പലിൽ ഓർമ്മപെരുന്നാൾ ആഘോഷിക്കുന്നത്.



**Feast of St. Peter & St. Paul along with 111th Commoration feast of 'Sabha-Thejas' His Beatitude Dionysius Joseph II, Pulikkottil, Malankara Metropolitan is celebrated at our St. Peter's and St. Paul's Orthodox Church, Houston. Vicar: Fr. Isaac B Prakash.**



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




**ആരാധനാ കലണ്ടർ**

## “മനുഷ്യരോടു സകല പാപങ്ങളും അവർ ദുഷിച്ചു പറയുന്ന സകല ദൂഷണങ്ങളും ക്ഷമിക്കും; പരിശുദ്ധാത്മാവിന് നേരെ ദൂഷണം പറയുന്നവനോ ഒരു നാളും ക്ഷമ കിട്ടാതെ നിത്യശിക്ഷയ്ക്ക് യോഗ്യനാകും” (വി. മർക്കോസ് 3:28-29)



### ഡോ. ഗീവർഗീസ് മാർ യൂലിയോസ്

പ്രിയ വിശ്വാസികളേ,

വി. പെന്തിക്കുസ്തി പെരുന്നാളിന് ശേഷമുള്ള ഏഴാമത് ആഴ്ചയിൽ നാം എത്തിയിരിക്കുന്നു. പരിശുദ്ധാത്മാവിന് എതിരെയുള്ള പാപം ക്ഷമിക്കപ്പെടുകയില്ല എന്ന വലിയ സന്ദേശമാണ് ഈ ആഴ്ചയിൽ നമുക്ക് ലഭിക്കുന്നത്.

പാപം, പാപമോചനം, പാപമോചനത്തിനുള്ള അധികാരം, പരിഹാരമാർഗ്ഗങ്ങൾ, ശുദ്ധീകരണ ശുശ്രൂഷ ഇവയൊക്കെ വിശദമായി പ്രതിപാദിക്കുന്ന വേദഭാഗങ്ങളാണ് ആരാധനയിലെ പഴയനിയമ ഭാഗങ്ങളിൽ കാണുന്നത്. ലേവ്യ പുസ്തകം 16-ാം അദ്ധ്യായം നമ്മെ ഏറെ ചിന്തിപ്പിക്കേണ്ടതാണ്: “അഹറോന്റെ രണ്ടു പുത്രന്മാർ യഹോവയുടെ സന്നിധിയിൽ അടുത്തു ചെന്ന് മരിച്ചശേഷം യഹോവ മോശയോട് അരുളിച്ചെയ്തത്” എന്ന തലവാചകത്തോടെയാണ് അദ്ധ്യായം ആരംഭിക്കുന്നത്. ലേവ്യ പുസ്തകം പത്താം അദ്ധ്യായത്തിൽ അഹറോന്റെ മക്കളായ നാദാബും അബിഹൂമും തങ്ങളോട് പ്രമാണപ്രകാരം കല്പിച്ചിട്ടില്ലാത്ത അന്യാഗ്നി യഹോവയുടെ മുന്നിൽ കൊണ്ടുവരുകയും അവർ മരിക്കുകയും ചെയ്ത പശ്ചാത്തലത്തിൽ ശുദ്ധീകരിക്കപ്പെട്ട ജീവിതശൈലിയെക്കുറിച്ചുള്ള വലിയ പ്രബോധനം (അഞ്ച് അദ്ധ്യായങ്ങൾ 11-15) അവർക്ക് നൽകിയ ശേഷമാണ് പാപപരിഹാരക്രമം അവരെ പഠിപ്പിക്കുന്നത്. ആത്മതപനവും പ്രായശ്ചിത്തത്തോടെയുള്ള കൗദാശിക ശുദ്ധീകരണവും അത്യാവശ്യമെന്ന് ഈ ഭാഗങ്ങൾ നമ്മെ പഠിപ്പിക്കുന്നു.

വിശുദ്ധിയും ഒരുക്കവും ദൈവിക ആലോചനയും കൂടാതെ യഹോവയുടെ പെട്ടകം വഹിച്ച ഏലിയുടെ മക്കളായ ഹൊഫ്നിയും ഫിനെഹാസും ഒപ്പം മുപ്പതിനായിരം പേരും യുദ്ധത്തിൽ പട്ടുപോവുകയും വാർത്തയറിഞ്ഞ വൃദ്ധനായ ഏലി പിറകോട്ടു വീണ് കഴുത്തൊടിഞ്ഞു മരിക്കുകയും ചെയ്യുന്ന ചിത്രമാണ് രണ്ടാം പഴയനിയമ വായന (1 ശമുവേൽ 4) നൽകുന്നത്. 40 വർഷം യിസ്രായേലിന് ന്യായപാലനം നടത്തിയ ഏലിയും മക്കളും അസ്തമിക്കുമ്പോൾ ഏലിയുടെ മരുമകൾ - ഫിനെഹാസിന്റെ ഭാര്യ - പ്രസവിക്കുകയും അവൾ മകന് “മഹത്വം ഇസ്രായേലിൽ നിന്ന് പൊയ്പ്പോയി” എന്ന് പറഞ്ഞുകൊണ്ട് ഈഖാബോദ് എന്ന് അവനെ പേർ വിളിക്കുകയും ചെയ്യുന്ന സംഭവവും നമ്മെ ഏറെ ചിന്തിപ്പിക്കേണ്ടതാണ്.

തുടർന്നാണ് മഹത്വത്തിന്റെ പ്രവാചകനായ യെശയ്യാവിലൂടെ (57-ാം അദ്ധ്യായം) നാം സാന്ത്വന വചനം കേൾക്കുന്നത്. “ഞാൻ ഉന്നതനും പരിശുദ്ധനുമായി വസിക്കുന്നു; താഴ്മയുള്ളവരുടെ മനസ്സിനും മലസ്താപമുള്ളവരുടെ ഹൃദയത്തിനും ചൈതന്യം വരുത്തുന്നു. ഞാൻ അവരെ സൗഖ്യമാക്കും, ആശ്വാസം വരുത്തും, സമാധാനം നൽകും” എന്ന് യഹോവയായ ദൈവം അരുളിച്ചെയ്യുന്നു. “ദുഷ്ടന്മാരോ കലങ്ങി മറിയുന്ന കടൽ പോലെയാകുന്നു; അതിന് അടങ്ങിയിരിപ്പാൻ കഴികയില്ല; അതിലെ വെള്ളം ചേറും ചെളിയും മേലോട്ടു തള്ളുന്നു” (57.20) എന്ന പ്രമാണവും യെശയ്യാവ് നമ്മെ പഠിപ്പിക്കുന്നു.

കലഹവും വ്യർത്ഥ നിരൂപണങ്ങളും നിമിത്തം ‘അധിപതികൾ’ കർത്താവിനും അവന്റെ അഭിഷിക്തനും വിരോധമായി ഒന്നിച്ചു കൂടുന്ന അനുഭവങ്ങളുടെ മദ്ധ്യത്തിൽ ആകാശവും ഭൂമിയും സമുദ്രവും അവയിലുള്ള സകലവും ഉണ്ടാക്കിയ (“സർവ്വശക്തിയുള്ള പിതാവായി...”) നാഥനെ വിളിച്ചുകൊണ്ട് വി. അപ്പോസ്തോലർ പ്രാർത്ഥിച്ചപ്പോൾ പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യംകൊണ്ട് ആ സ്ഥലം നിറയുന്ന അനുഭവം പൊതുലേഖനത്തിൽ (പ്രവർത്തികൾ 4) നാം വായിക്കുന്നു. “ലോകവും അതിലുള്ള സർവ്വവും ഉണ്ടാക്കിയ ദൈവം സ്വർഗ്ഗത്തിനും ഭൂമിക്കും നാഥനാകുന്നു” എന്ന അപ്പോസ്തോലന്മാരുടെ ഉയർന്ന ചിന്ത വി. പൗലോസ് അപ്പോസ്തോലനെ അഥേനയിലെ ക്ഷേത്രമുറ്റത്ത് നിർത്തി അജ്ഞാത ദേവന്റെ വേദികല്ല് സൂചനയാക്കി ‘നിങ്ങൾ അറിയാതെ ആരാധിക്കുന്നവൻ സർവ്വ ചരാചരങ്ങളുടെയും സ്രഷ്ടാവായ സത്യ ഏക ദൈവമാകുന്നു’ എന്ന് അവരെ പഠിപ്പിക്കുന്നു. ‘എല്ലാവർക്കും ജീവനും ശ്വാസവും നൽകുന്നവൻ’ കൈപ്പണിയായ ഒരു നിവാസങ്ങളിലും ഒതുങ്ങുന്നവനല്ല. അവൻ സർവ്വവ്യാപിയും, സർവ്വജ്ഞനും, സർവ്വശക്തനുമാണെന്നും അവന്റെ സാന്നിദ്ധ്യം എല്ലായിടത്തും ഉള്ളതിനാൽ നാം ആയിരിക്കുന്നത് അവനിലാണെന്നും അവൻ ഈ കുന്നിലോ, ആ മലയിലോ അല്ല; മനുഷ്യഹൃദയങ്ങളിലാണ് വസിക്കുന്നത് എന്നും അവനെ ആത്മാവിലും സത്യത്തിലുമാണ് ആരാധിക്കേണ്ടത് എന്നുമുള്ള ക്രിസ്തുവചനത്തിലേയ്ക്കും അപ്പോസ്തോലിക പ്രബോധനങ്ങളിലേയ്ക്കും എത്തുന്ന പ്രക്രിയയിൽ നമ്മുടെ ദൂരം കൂടുകയാണോ, അതോ കുറയുകയാണോ എന്ന് നമ്മിലെ പരീശ മനസ്സുകളോട് നാം ചോദിക്കേണ്ടിയിരിക്കുന്നു.

**ദേവാലയത്തേക്കാൾ വലിയ ദൈവത്തെ പ്രകൃതിയിൽ ദർശിക്കുവാൻ സാധിക്കാതെ വരികയും ‘യാഗത്തിലല്ല, കരുണയിലാണ് ഞാൻ പ്രസാദിക്കുന്നത്’ എന്ന ദൈവവചനം അറിയാതെ വരുകയും ചെയ്യുമ്പോൾ ഒരു മതസമൂഹത്തിന്റെ ആത്മിക അധഃപതനം അതിന്റെ പൂർണ്ണതയിലെത്തുമെന്ന് ക്രിസ്തു തന്നെ മുന്നറിയിപ്പ് നൽകുന്നു**

പ്രകൃതിയാൽ ജാതികളായിരുന്നവരും അന്യനും പരദേശികളും യഥാർത്ഥ ദൈവത്തെ അറിയാതെ എല്ലാം അറിയാമെന്ന് ചിന്തിക്കുകയാൽ സത്യത്തിൽ നിന്നും ഏറെ ദൂരത്ത് ആയിരുന്നവരും ആയവർ ക്രിസ്തുവിന്റെ രക്തത്താൽ സമീപസ്ഥരും വേർപാടിന്റെ നടുച്ചുവർ നീക്കി ക്രിസ്തുവിൽ ഒന്നായി തീരുന്നവരും ആകുന്ന ഉയർന്ന അനുഭവത്തെ കുറിച്ച് പ. പൗലോസ് അപ്പോസ്തോലൻ എഫേസ്യരെ ഉദ്ബോധിപ്പിക്കുന്ന ഭാഗവും (എഫേസ്യർ 2) ഇന്നത്തെ ധ്യാനത്തിൽ ഉൾപ്പെടുന്നു. സർവ്വവും സർവ്വരും ക്രിസ്തുവിൽ ഒന്നായി തീരുന്ന അനുഭവമാണ് അപ്പോസ്തോലിക ദർശനം. അതുകൊണ്ടാണ് പ. പൗലോസ് ശ്ലീഹാ ജാതികളിലേയ്ക്ക് ഇറങ്ങിചെന്നതും അവരെ നേടുവാൻ അവരിൽ ഒരുവനായി തീർന്ന് അവരുടെ മദ്ധ്യേ നിന്നതും എന്ന് ഓർക്കണം. പരീശ മനസ്സുകൾ വി. അപ്പോസ്തോലന്മാരെ വിമർശിക്കുകയും തള്ളിപറയുകയും ഒടുവിൽ കൊല്ലുവാൻ (like their Lord) ഏല്പിക്കുകയും ചെയ്യുമ്പോൾ, ജാതികളാകട്ടെ അവരിലൂടെ ക്രിസ്തുവിനെ അറിയുകയും വിശ്വസിക്കുകയും രക്ഷ പ്രാപിക്കുകയും ചെയ്യുന്ന സംഭവങ്ങളുടെ ആകെത്തുകയാണ് പ. സഭാചരിത്രം എന്ന് നാം വിസ്മരിക്കരുത്.

സങ്കുചിത മതചിന്തയാണ് മതഭ്രാന്തായും തദ്വാരാ പരിശുദ്ധാത്മാവിന് എതിരായ പാപമായും മാറുന്നത് എന്ന് ഈ ദിവസത്തെ ഏവൻഗേലിയോൻ വായനയും നമ്മെ പഠിപ്പിക്കുന്നു (വി. മത്തായി 12, വി. മർക്കോസ് 3). ദീർഘയാത്രയിൽ വിശന്നപ്പോൾ കതിർ പറിച്ചു അല്പം വിശപ്പടക്കിയ ശിഷ്യന്മാരെയും അവരുടെ നാഥനെയും ശബ്ബത്ത് ലംഘനത്തിന്റെ പേരിൽ പരീശന്മാർ വളഞ്ഞിട്ട് ആക്രമിക്കുകയാണ്. “റോമാക്കാർ ക്രിസ്തുവിനെ ഒരിക്കൽ മാത്രം ക്രൂശിച്ചു; നാം അവനെ എന്നും ക്രൂശിക്കുന്നു” എന്ന് ജർമ്മൻ സാഹിത്യത്തിൽ വായിച്ചിട്ടുള്ളത് ഓർത്തുപോകുന്നു. അവർ പിതാവ് എന്ന് അവകാശപ്പെടുന്ന ദാവീദ് രാജാവിന്റെ ശബ്ബത് ലംഘനം ചൂണ്ടിക്കാണിച്ചുകൊണ്ടാണ് ക്രിസ്തു അവർക്ക് മറുപടി കൊടുക്കുന്നത്.

ദേവാലയത്തേക്കാൾ വലിയ ദൈവത്തെ പ്രകൃതിയിൽ ദർശിക്കുവാൻ സാധിക്കാതെ വരികയും ‘യാഗത്തിലല്ല, കരുണയിലാണ് ഞാൻ പ്രസാദിക്കുന്നത്’ എന്ന ദൈവവചനം അറിയാതെ വരുകയും ചെയ്യുമ്പോൾ ഒരു മതസമൂഹത്തിന്റെ ആത്മിക അധഃപതനം അതിന്റെ പൂർണ്ണതയിലെത്തുമെന്ന് ക്രിസ്തു തന്നെ മുന്നറിയിപ്പ് നൽകുന്നുണ്ടല്ലോ. ശബ്ബത്തിന്റെയും കർത്താവായവൻ ശബ്ബത്തിൽ ഒരു ബലഹീനനെ സഹായിച്ചപ്പോൾ അവനെ നശിപ്പിപ്പാൻ വേണ്ടി അവനു വിരോധമായി കൂട്ടം കൂടി ആലോചിക്കുന്ന പരീശമനസ്സുകളുടെ ആവേശം അവന്റെ ക്രൂശുമരണംവരെ അവനോടൊപ്പം ഉണ്ടായിരുന്നു. എന്നാൽ ക്രിസ്തുവാകട്ടെ അവരിൽ നിന്നും സാധിക്കുന്നിടത്തോളം ദൂരേയ്ക്ക് മാറുകയും ഒടുവിൽ ക്രൂശിൽ വച്ച് അവരുടെ അറിവില്ലായ്മയിൽ അവരോട് ക്ഷമി

ക്കണമേ എന്ന് പ്രാർത്ഥിക്കുകയുമായിരുന്നുവെന്ന് ഓർക്കണം.

മറിച്ച്, 'അറിവില്ലാത്തവർ' അവനെ അനുഗമിച്ചു, തേടിച്ചെന്നു, അവനിൽ നിന്നും കേട്ടു പഠിച്ചു, സൗഖ്യം പ്രാപിച്ചു! ചതഞ്ഞ ഓട ഒടിച്ചുകളയാത്തവൻ, പുകയുന്ന തിരി കെടുത്തികളയാത്തവൻ ന്യായവിധി നടത്തുമെന്നും അവന്റെ നാമത്തിൽ ജാതികൾ പ്രത്യാശ വയ്ക്കുമെന്നും (വി. മത്തായി 12.19-20) സുവിശേഷം നമ്മെ പഠിപ്പിക്കുന്നു എന്ന് ഓർക്കണം.

നന്മ ചെയ്യുന്നവനിൽ ഭൂതമുണ്ടെന്ന് പഠിപ്പിക്കുന്ന അനുഭവങ്ങളെ ക്രിസ്തു ശക്തമായി ശകാരിച്ചിട്ടുണ്ട്. ആ ശകാരത്തിന്റെ ഒടുവിലാണ് പരിശുദ്ധാത്മാവിനെതിരെയുള്ള പാപത്തെക്കുറിച്ച് അവൻ പഠിപ്പിക്കുന്നത്. നന്മയെ കാണാതിരിക്കുകയും കരുണ വറ്റിപ്പോവുകയും ചെയ്യുന്നിടത്ത് ദൈവാത്മാവിന് വസിക്കുവാൻ സാധിക്കാതെ വരുന്നു എന്ന് ഓർക്കണം. 'യാഗത്തിൽ അല്ല; കരുണയിൽ ഞാൻ പ്രസാദിക്കുന്നു' എന്ന് നന്മയെ അന്വേഷിക്കുന്നവരെങ്കിലും മറക്കാതിരിക്കട്ടെ എന്ന് നാം ആവർത്തിച്ച് പ്രാർത്ഥിക്കേണ്ടിയിരിക്കുന്നു.

നന്മയെയും കരുണയെയും നിഷേധിക്കുന്ന പരീശനെ "സർപ്പ സന്തതി" എന്നാണ് കർത്താവ് വിളിക്കുന്നത്. "നല്ല മനുഷ്യൻ തന്റെ നല്ല നിക്ഷേപത്തിൽ നിന്നും നന്മ പുറപ്പെടുവിക്കും; ദുഷ്ട മനുഷ്യൻ തന്നിലുള്ള ദുഷ്ടതയിൽ നിന്നും തീയതു പുറപ്പെടുവിക്കും" എന്ന പ്രമാണം ഉദ്ധരിച്ചുകൊണ്ടാണ് പരിശുദ്ധാത്മാവിനെതിരെയുള്ള പാപത്തെ കുറിച്ച് കർത്താവ് വ്യാഖ്യാനിക്കുന്നത്.

ഹൃദയം കൊണ്ട് ഹൃദയത്തെ അറിയുവാൻ കഴിയാതെ വരുമ്പോൾ നാം ബാഹ്യമായ അടയാളങ്ങൾ തേടി പുറപ്പെടുവാൻ തുടങ്ങുന്നുവെന്നും, മാനസാന്തരസന്ദേശം കേട്ട് അനുതപിച്ച 'ജാതികളായിരുന്ന' നിനുവയക്കാർ ഒന്നിച്ച് എഴുന്നേറ്റ് ഈ തലമുറയെ കുറ്റം വിധിക്കുമെന്നും കർത്താവ് ഓർമ്മിപ്പിക്കുന്നു. ഒരു അശുദ്ധാത്മാവിൽ നിന്നും രക്ഷപ്പെട്ട് ശുദ്ധീകരിക്കപ്പെടുന്നത് ഏഴ് അശുദ്ധാത്മാക്കളെ വീണ്ടും ക്ഷണിച്ചു വരുത്തുവാനല്ല എന്ന കർത്തൃവചനവും നാം ആഴത്തിൽ പഠിക്കണം.

ആരാണ് എനിക്ക് അമ്മയും സഹോദരങ്ങളും എന്ന ചോദ്യവും അദ്ദേഹം ഉയർത്തുന്ന ഭാഗവും ഇന്നത്തെ ധ്യാനചിന്തയിൽ ഉണ്ടല്ലോ. അമ്മയെയും സഹോദരങ്ങളെയും നിഷേധിക്കുകയല്ല; മറിച്ച് "സ്വർഗ്ഗസ്ഥനായ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവർ എല്ലാം എന്റെ സഹോദരനും സഹോദരിയും അമ്മയും ആകുന്നു"വെന്ന സാർവ്വത്രിക പ്രമാണം കർത്താവ് എല്ലാവരെയും പഠിപ്പിക്കുകയാണ് ചെയ്യുന്നത്.

ബലഹീനനായ നമ്മുടെ മെത്രാസനത്തിലെ മൂന്ന് സംസ്ഥാനങ്ങളിലായി ഇരുപതിലധികം സ്കൂളുകളിൽ അമ്പതിനായിരത്തിലധികം കുഞ്ഞുങ്ങൾ എന്നും അവരുടെ അദ്ധ്യയനം ആരംഭിക്കുന്നത് ക്രിസ്തു ലോകത്തെ പഠിപ്പിച്ച വലിയ പ്രാർത്ഥന ഉരുവിട്ടുകൊണ്ടാണ്. അവരോടൊപ്പം നിന്ന് "സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ" എന്ന് വിളിക്കുമ്പോൾ ആ വിളി മതസങ്കുചിത ചിന്തകളുടെ എല്ലാ അതിർ വരമ്പുകളെയും തച്ചുടച്ച് ഇടിച്ചു കളയുന്ന അനുഭവം നൽകുന്നുണ്ട്.

വേദഗ്രന്ഥങ്ങൾ, മതങ്ങൾ, ആരാധനാസ്ഥലങ്ങൾ, ആരാധനകൾ എല്ലാം സർവ്വ ലോകത്തിനും നന്മയിലേയ്ക്ക് വളരുവാൻ ദൈവം നൽകിയിട്ടുള്ള വലിയ സംഭാവനകളും കരുണയുമാണ്. വി. ബൈബിൾ ക്രിസ്ത്യാനിയുടെ മാത്രം എന്നും മറ്റു മതഗ്രന്ഥങ്ങളും ആരാധനാലയങ്ങളും അവരവരുടെ മാത്രം എന്നും ചിന്തിക്കുന്നിടത്ത് യാഥാസ്ഥിതിക മതങ്ങൾ വളരുമായിരിക്കാം; എന്നാൽ ക്രിസ്തു തളരുകയും പരിശുദ്ധാത്മാവിന് എതിരായ പാപം വർദ്ധിക്കുകയും ചെയ്യുമെന്ന് ഓർത്തിരുന്നാൽ നല്ലത്.

ഒരു ഭാഗത്ത് നാം അതിവേഗ റോക്കറ്റിന്റെ സഹായത്താൽ നാം ചന്ദ്രനിലേയ്ക്കും ചൊവ്വയിലേയ്ക്കും സൂര്യനിലേയ്ക്കും കുതിക്കുമ്പോൾ അതിലേറെ ശക്തിയിൽ നിന്നും പുറകോട്ട് കുതിക്കുവാൻ ശ്രമിക്കുന്നുവെങ്കിൽ ചരിത്രം നമ്മെ നോക്കി നിനുവയരോടൊപ്പം പരിഹസിക്കും. സ്വാമി വിവേകാനന്ദൻ കണ്ട അനുഭവത്തിൽ നിന്നും നാം മുന്നോട്ടോ, അതോ ഏറെ പുറകോട്ടോ എന്ന് ചിന്തിക്കുവാൻ ഇന്നത്തെ വായനാഭാഗങ്ങൾ നമ്മെ സഹായിക്കട്ടെ.

സ്നേഹപൂർവ്വം നിങ്ങളുടെ ഇടയൻ.



**വിശ്രമ ധ്യാന ജീവിതം നയിക്കുവാനായി പാമ്പാടി ദയറായിലേക്ക് പ. കാതോലിക്കാ ബാവായുടെ നിർദ്ദേശപ്രകാരം ആഗതനായ കെ. വി. ജോസഫ് റമ്പാനെ ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് പൊന്നാട അണിയിച്ച് പ്രാർത്ഥനയോടെ സ്വീകരിച്ചു.**




**പരുമല സെമിനാരി സ്ഥാപകനും 'മലങ്കരസഭാതേജസ്സു'മായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് രണ്ടാമൻ മലങ്കര മെത്രാപ്പോലീത്തായുടെ 111-ാം ഓർമ്മപ്പെരുന്നാളിൽ പരുമല സെമിനാരിയിലെ വി. കുർബാനയ്ക്ക് തുമ്പമൺ മെത്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലിമ്മീസ് മുഖ്യകാർമികത്വം വഹിച്ചു.**

## വേദപഠനവേദി ഉത്ഘാടനം

തിരുവല്ല: നിരണം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന വേദപഠനവേദിയുടെ ഉത്ഘാടനം യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ നിർവഹിച്ചു. ഫാ. അലക്സാണ്ടർ ഏബ്രഹാം, ഫാ. ചെറിയാൻ ജേക്കബ്, ഡീക്കൻ ലിജു എം. വർഗീസ് എന്നിവർ സംബന്ധിച്ചു.

15 പുസ്തകങ്ങൾ രണ്ടര വർഷം കൊണ്ട് പൂർത്തീകരിക്കുന്ന ഈ കോഴ്സിന്റെ സമാപനത്തിൽ സർട്ടിഫിക്കറ്റ് നൽകും. ജൂലൈ 15 മുതൽ രജിസ്ട്രേഷൻ തുടങ്ങും. ക്ലാസുകൾ ഓഗസ്റ്റ് 15-ന് ആരംഭിക്കും.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




ലേഖനം

# പരിശുദ്ധ സഹദേന്മാരുടെ ചരിത്രം

## വിവർത്തനം:
## പ. ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ

നീതിമാനെക്കുറിച്ചുള്ള ഓർമ്മ അനുഗ്രഹിക്കപ്പെട്ടതാകുന്നു (സുഭാ.10:7).

## മുഖവുര

പൂർവ്വികപരിശുദ്ധന്മാരുടെ അനുകരണീയമായ ജീവിതത്തെയും തൻനിമിത്തം അനുഭവസിദ്ധമായ ഭാഗ്യത്തേയുംകുറിച്ചുള്ള അറിവു സത്യക്രിസ്തീയ ജീവിതത്തിനു പല വിധത്തിലും സഹായിക്കുന്നതാകയാലും നമ്മുടെ വിശുദ്ധ പിതാക്കന്മാരുടെ ചരിത്രം അറിവാൻ പലരും ആവശ്യപ്പെടുകയാലും ഈ ചെറിയ പുസ്തകം സുറിയാനിയിൽനിന്നും തർജ്ജിമ ചെയ്തിട്ടുള്ളതാകുന്നു.

നമ്മുടെ പൂർവ്വിക കൈയെഴുത്തു പുസ്തകങ്ങൾ റോമക്കാർ അച്ചടിപ്പിച്ചിട്ടുള്ളവയിൽനിന്നു ഈ പുസ്തകം തർജ്ജിമ ചെയ്യാൻ സംഗതിയായതു നമ്മുടെ കൈയെഴുത്തു പുസ്തകങ്ങളുടെ ദൗർല്ലഭ്യം നിമിത്തം ആണെങ്കിലും തർജ്ജിമയെ സംബന്ധിച്ചിടത്തോളം ഈ സംഗതിയിൽ തൃപ്തി വന്നിട്ടില്ലാ.

എന്റെ ഈ പ്രയത്നോദ്ദേശ്യം സഫലീകരിക്കുന്നപക്ഷം ശേഷം വിശുദ്ധന്മാരുടെ ചരിത്രങ്ങളും ക്രമേണ പ്രസിദ്ധപ്പെടുത്താമെന്നു കർത്താവിൽ ശരണപ്പെടുന്നു.

### അനുക്രമണിക



## മാർ ശർബീൽ സഹദാ

മിശിഹാ കാലം 105

ചക്രവർത്തിയായ ത്രായോനൂസ് കൈസറിന്റെ പതിനഞ്ചാം ആണ്ടിൽ, ഏഴാമത്തെ അബ്ഗർ രാജാവിന്റെ മൂന്നാം ആണ്ടിൽ, യൌനായ (രാജാവായ ആലക്സന്ത്രയോസിന്റെ) കാലം നാന്നൂറ്റിപതിനാറിൽ, ശർബീലിന്റെയും ബർസമിയായുടെയും പുരോഹിതനാളുകളിൽ, ത്രായോനൂസ് കൈസർ തന്റെ കീഴിലുള്ള സകല ഗവർണ്ണർമാർക്കും, തങ്ങളുടെ അധികാരത്തിങ്കീഴിലുള്ള എല്ലാ ദേശങ്ങളിലും ബലികളും നീർപ്പൂജകളും വർദ്ധിപ്പിക്കേണമെന്നും ആയതിനു മനസ്സില്ലാത്ത എല്ലാവരെയും പിടിച്ച്, അടികൾക്കും ചീപ്പുകൾക്കും സകലവിധ ഞെരുക്കങ്ങൾക്കും ഏല്പിച്ച്, അവസാനം വാളുകൊണ്ടു കൊല്ലണമെന്നും കല്പനകൊടുത്തു. ഈ കല്പന ഉറഹായുടെ കോട്ടയിൽ എത്തിയതു വലിയ ഉത്സവദിവസമാകുന്ന മേടമാസം 8-ാംനു ചൊവ്വാഴ്ച ആയിരുന്നു. ഏദാനയുടെ (നേരങ്ങളുടെ) ഭവനത്തിനു നേരെ കോട്ടയുടെ നടുവിലുള്ള വലിയ ബലിപീഠത്തിന്നരികെ പട്ടണവാസികൾ എല്ലാം കൂടിയിരുന്നു. നോബിനെയും ബീലിനെയും അവയുടെ സഖികളായ ദേവന്മാരെ എല്ലാവരെയും വളരെ ബഹുമാനത്തോടു അലങ്കരിച്ചുകൊണ്ടുവന്നുവെച്ചപ്പോൾ, പുരോഹിതന്മാർ എല്ലാവരും ബലി കഴിക്കയും ധൂപംകാട്ടുകയും ചെയ്തു. ബലിയുടെ വാസനവീശുകയും, ആടുകളും കാളകളും അറക്കപ്പെടുകയും, പാട്ടിന്റെയും കൈമണിയുടെയും ശബ്ദത്താൽ കോട്ട മുഴങ്ങുകയും ചെയ്തിരുന്നു. ശർബീൽ, സകല പുരോഹിതന്മാരുടെയും തലവനും എല്ലാവരെക്കാൾ അധികം ബഹുമാനിക്കപ്പെട്ടിരുന്നവനും ആയിരുന്നു. അവൻ ശോഭിതമായ അലംകൃതവസ്ത്രങ്ങൾ ധരിച്ച്, സ്വർണ്ണകിരീടവും ശിരസ്സിലണിഞ്ഞ്, കല്പന കൊടുക്കയും, ആ കല്പനയിൻ പ്രകാരം സകലവും നടത്തപ്പെടുകയും ചെയ്തു. ദേവപുത്രനായ അബ്ഗർ രാജാവു ജനത്തിന്റെ തലവനായിരുന്നു. ശർബീൽ അവരുടെ കണ്ണുകളിൽ പൂജ്യനായിരുന്നതിനാൽ, എല്ലാവരും അദ്ദേഹത്തെ അനുസരിച്ചിരുന്നു. എന്തെന്നാൽ അവൻ അവന്റെ കൂട്ടുകാരെല്ലാവരെക്കാളും ദേവസംസർഗ്ഗം അധികമുള്ളവനാകയാൽ, അവരോടു ചോദിച്ചു ജനത്തോടു ഉത്തരം പറയുന്നവൻ ആയിരുന്നു.

(1901-ൽ സുറിയാനിയിൽനിന്നു വിവർത്തനംചെയ്ത ഈ പുസ്തകം കോട്ടയം പഴയസെമിനാരിയിലെ മാർത്തോമ്മസ് അച്ചുകൂടത്തിലാണ് അച്ചടിച്ചത്. ആദ്യപതിപ്പ് 1000 കോപ്പി അടിച്ചു. ആറു ചക്രമായിരുന്നു വില. പഴയ മലയാളം ടൈപ്പിൽ 12 പോയിന്റിൽ അച്ചടിച്ച പുസ്തകത്തിനു 128 പേജുകൾ ഉണ്ടായിരുന്നു.)




രാജകല്പനയിൻപ്രകാരം സകലവും നടന്നുകൊണ്ടിരിക്കുമ്പോൾ ക്രിസ്ത്യാനികളുടെ എപ്പിസ്കോപ്പ ആയ ബർസമിയായും തീറേദാത്ത് കശീശ്ശായും ശോലലാ ചെമ്മാശുംകൂടെ പുരോഹിതനായ ശർബീലിന്റെ അടുക്കൽ ചെന്നു ഇപ്രകാരം പറഞ്ഞു. 'ഈ സകല ആത്മാക്കളെയും നീ പാപം ചെയ്യിക്കയും തെറ്റിക്കയും സത്യവാനും നീതിമാനും ആയ ദൈവത്തെ വിട്ട്, യാതൊന്നും പ്രവൃത്തിപ്പാൻ കഴിയാത്ത കൈവേലയാകുന്ന വിഗ്രഹങ്ങളുടെ അടുക്കലേക്കു തിരിപ്പിക്കയും ചെയ്യുന്നതു, സ്വർഗ്ഗത്തിന്റെയും ഭൂമിയുടെയും ഉടയവനായ മിശിഹാതമ്പുരാൻ നിന്നോടു ചോദിക്കട്ടെ. ദൈവത്തിന്റെ സത്യജീവനിൽനിന്നു നശിച്ചിരിക്കുന്ന നിന്റെ ആത്മാവിനെക്കുറിച്ചു നീ നിർവ്വിചാരിയായിരിക്കുന്നു. സംസാരശക്തിയില്ലാത്ത വിഗ്രഹങ്ങൾ നിന്നോടു സംസാരിക്കുന്നു എന്നു നീ ജനത്തോടു പറയുന്നു. പ്രതിവചനം കേൾപ്പാനുള്ള ഭാവത്തിൽ അവയിൽ ഓരോന്നിന്റെ അടുക്കൽ നിന്റെ ചെവി അടുപ്പിക്കയും, 'നിങ്ങളുടെ നേർച്ചകൾ നിമിത്തം ഈ ദേശത്തു ഞാൻ സമാധാനം ഉണ്ടാക്കും' എന്നു നോബ്ദേവൻ പറയുന്നുയെന്നും, 'നിങ്ങളുടെ ദേശത്തെ ഞാൻ പുഷ്ടിയാക്കും' എന്നു

ബീൽദേവൻ പറയുന്നു എന്നും നീ ജനത്തോടു പറകയും ചെയ്യുന്നു. 'നീ അവരെ വഞ്ചിക്കയാകുന്നു എന്നു കേൾവിക്കാർ തിരിച്ചറിയുന്നില്ലാ -എന്തെന്നാൽ അവയ്ക്കു വാക്കുകൾ ഉണ്ട് അവ സംസാരിക്കുന്നില്ലാ- കണ്ണുകൾ ഉണ്ടു അവ കാണുന്നില്ലാ- നിങ്ങൾ അവയെ വഹിക്കുന്നു -നിങ്ങൾ വിചാരിക്കുന്നതുപോലെ അവ നിങ്ങളെ വഹിക്കുന്നില്ലാ- നിങ്ങൾ അവയ്ക്കു ഭക്ഷണം കൊടുക്കുന്നു -നിങ്ങളെ അവ പോഷിപ്പിക്കുന്നതുമില്ലാ- ഇഷ്ടമുണ്ടെങ്കിൽ ഞാൻ പറയുന്ന ആലോചന കേൾക്കുക. കൈവേലയാകുന്ന വിഗ്രഹങ്ങളെ ഉപേക്ഷിച്ച് സ്രഷ്ടാവായ ദൈവത്തെയും തന്റെ പുത്രനായ യേശുമിശിഹായെയും വന്ദിക്ക. യേശുമിശിഹാ ജഡം ധരിച്ചു മനുഷ്യനായിത്തീർന്ന് മരണത്തിന്റെ സ്കീപ്പായിൽ വിടർത്തപ്പെട്ടതിനാൽ, അവൻ ദൈവമല്ലെന്നു വിചാരിച്ചു അവനെ നീ വന്ദിക്കാതെ ഇരിക്കരുത്. എന്തുകൊണ്ടെന്നാൽ ഇവയൊക്കെയും അവൻ സഹിച്ചതു മനുഷ്യരുടെ ജീവന്നും രക്ഷയ്ക്കുംവേണ്ടിയാകുന്നു. ജഡം ധരിച്ചവൻ ദൈവവും ദൈവപുത്രനുമാകുന്നു. അവൻ പിതാവിന്റെ കാതൽത്വപ്രകാരമുള്ളവനും ജനകന്റെ സ്വാഭാവികപുത്രനും അവന്റെ ദൈവത്വത്തിന്റെ വന്ദിക്കപ്പെട്ട കതിരും ശ്രേഷ്ഠതയിൽ മഹത്ത്വമുള്ള ഉദയവും പിതാവിനോടുകൂടെ അനാദിയായി ഉള്ളവനും അവന്റെ ഭുജവും വലത്തുകൈയും ശക്തിയും ജ്ഞാനവും ബലവും ആകുന്നു. പിതാവിൽനിന്നുള്ള റൂഹാ അവനെ വന്ദിക്കുന്ന എല്ലാവരെയും നീതീകരിക്കുന്നവനും ശുദ്ധീകരിക്കുന്നവനും ആകുന്നു. നിനക്കു പരിചയമുള്ളവനായ പോലൂത്ത് ഇവ ഞങ്ങളെ പഠിപ്പിച്ചു. ഈ പോലൂത്ത് ആദായിശ്ലീഹായുടെ ശിഷ്യനാകുന്നു എന്നും നിനക്കു അറിവുണ്ടല്ലോ. നിന്നോടുകൂടെ വിഗ്രഹങ്ങളെ വന്ദിക്കുന്ന ഈ അബ്ഗറിന്റെ പൂർവ്വികനായ അബ്ഗർരാജാവു, സകല ദൈവങ്ങളുടെയും ഉടയവനെന്നു ഞാൻ പറഞ്ഞ ആ ദൈവപുത്രനായ മിശിഹാരാജാവിൽ വിശ്വസിച്ചിരുന്നു. മനുഷ്യനിർമ്മിതങ്ങളായ വിഗ്രഹങ്ങളെ നിങ്ങൾ വന്ദിക്കുന്നതുപോലെ ഉണ്ടാക്കപ്പെട്ടവയും സ്വഭാവത്താൽ ദൈവമല്ലാത്ത സൃഷ്ടിയായിരിക്കുന്നവയും ആയവയെ വന്ദിപ്പാൻ ക്രിസ്ത്യാനികൾക്കു അനുവാദമില്ല. ഞാൻ നിന്നോടു പറഞ്ഞവയെ അനുസരിക്ക. ഇവ വിശുദ്ധസഭയുടെ വിശ്വാസമാകുന്നു. ഈ മനുഷ്യരെല്ലാം നിന്നെ നോക്കിയിരിക്കുന്നു എന്നും, നീ സമ്മതിച്ചാൽ പലരും സമ്മതിക്കുമെന്നും ഞാൻ അറിയുന്നു'.

ശർബീൽ: 'നീ എന്നോടു പറഞ്ഞ സകലവും ഞാൻ സമ്മതിച്ചു കൈക്കൊണ്ടിരിക്കുന്നു. എന്നാൽ ഞാനോ, ഇവയൊക്കെയിൽനിന്ന് നശിച്ചവനാകുന്നു എന്നും ഇനിയും എനിക്കു ഒഴികഴിവും ശരണവും ഇല്ലെന്നും ഞാൻ അറിയുന്നു. തന്റെ മരണത്തിനു ഉയിർപ്പിൽ ശരണമില്ലാത്തവനായി, അദൃശനായ മരിച്ചവനിൽ നീ എന്തിനു പ്രയത്നിക്കുന്നു? അജ്ഞാനത്തിൽ ഞാൻ മരിച്ചിരിക്കുന്നു. വഞ്ചനകളുടെ ബലികളാലും, നീർപ്പൂജകളാലും എന്റെ ആയുസ്സിനെ ഞാൻ കഴിച്ചുകൂട്ടി' എന്നു പറഞ്ഞു. ബർസമിയ ഇവയെ കേട്ടപ്പോൾ അവന്റെ കാൽക്കൽ വീണു അവനോടു, 'അനുതപിക്കുന്ന പാപികൾക്കു ശരണവും മഹാപാപികൾക്കു മോചനവും ഉണ്ട് -മിശിഹാതമ്പുരാന്റെ അളവറ്റ കരുണയ്ക്കുവേണ്ടി ഞാൻ ജാമ്യം നിൽക്കാം- അവനു പകരമായി അവന്റെ സൃഷ്ടികളെ നീ വന്ദിച്ചു ബഹുമാനിച്ച്, അവനു വിരോധമായി നീ ചെയ്തിട്ടുള്ള സകല പാപങ്ങളെയും അവൻ നിന്നോടു ക്ഷമിക്കും. മരണത്തിന്റെ സ്കീപ്പായിൽ തന്നത്താൻ വിടർത്തിയ കാരുണ്യവാൻ, അവന്റെ കരുണയിൽ സങ്കേതപ്പെടുന്ന ആത്മാക്കളിൽനിന്ന് അവന്റെ കരുണയെ വിരോധിക്കയില്ല -കള്ളനോടു ചെയ്തതുപോലെ നിന്നോടും നിന്നെപ്പോലെയുള്ളവരോടും ചെയ്‌വാൻ അവനു കഴിയും' എന്നു പറഞ്ഞു. അപ്പോൾ ശർബീൽ 'വളരെ ഞെരുങ്ങിയിരിക്കുന്ന രോഗികൾക്കു നീ ജ്ഞാനമുള്ള വൈദ്യനാകുന്നു- നിനക്കു എന്നെപ്പറ്റി താല്പര്യം തോന്നിയതിനാൽ നീ ചെയ്തതു നന്നായി. എന്നാൽ ഇപ്പോൾ പെരുന്നാൾദിവസമാകകൊണ്ടും ജനമെല്ലാം കൂടിയിരിക്കുന്നതുകൊണ്ടും ഇന്നു നിന്നോടുകൂടെ പള്ളിയിലേക്കു പോരുന്നതിനു ഏങ്കമില്ലാ. ഇപ്പോൾ നീ ബഹുമാനത്തോടു പോക. നാളെകഴിഞ്ഞ് രാത്രിയിൽ നിന്റെ അടുക്കലേക്കു ഞാൻ വരാം. ഞാൻ ഇതുമുതൽ നിർമ്മിതങ്ങളായ ദേവന്മാരെ ഉപേക്ഷിക്കയും സകല മനുഷ്യരുടെയും സ്രഷ്ടാവായ മിശിഹാതമ്പുരാനിൽ ഏറ്റുപറയുകയും ചെയ്യുന്നു' എന്നു പറഞ്ഞു.

ഒരു ദിവസം കഴിഞ്ഞശേഷം ശർബീലും അവന്റെ സഹോദരിയായ ബോബായിയുംകൂടെ രാത്രി ബർസമിയായുടെ അടുക്കൽ ചെന്നു. സഭയൊക്കെയും അവരെ ബഹുമാനത്തോടെ കൈക്കൊണ്ടു. അവൻ അവരോടു ഈ എന്റെ വാർദ്ധക്യകാലത്തോളം ഞാൻ ചെയ്തിട്ടുള്ള സകല പാപങ്ങളും മിശിഹാതമ്പുരാൻ എന്നോടു ക്ഷമിച്ചു എന്നെ നീതീകരിക്കുന്നതിന്നു നിങ്ങൾ എനിക്കുവേണ്ടി പ്രാർത്ഥിപ്പിൻ എന്നു പറഞ്ഞു. പീഡിപ്പിക്കുന്നവരെ അവർ ഭയപ്പെട്ടിരുന്നതിനാൽ പിതാവിലും പുത്രനിലും വിശുദ്ധറൂഹായിലും അവൻ ഏറ്റുപറഞ്ഞ ഉടനെതന്നെ അവർ എഴുന്നേറ്റു ജീവന്റെ മുദ്ര (മാമ്മോദീസാ) അവനു കൊടുത്തു. പട്ടണവാസികളെല്ലാം ശർബീൽ പള്ളിയിലേക്കു പോയെന്നു കേട്ടപ്പോൾ വലിയ ഇളക്കത്തിലായി -അവർ എഴുന്നേറ്റു അവന്റെ അടുക്കൽ വന്നു ക്രിസ്തീയവേഷത്തിൽ അവനെ കണ്ടു -അവൻ അവരോടു- 'ഞാൻ നിങ്ങളിൽ ചെയ്തിട്ടുള്ള സകല പാപവും ദേവന്മാർ എന്നോടു സംസാരിക്കാതിരിക്കുമ്പോൾ സംസാരിച്ചു എന്നു ഞാൻ നിങ്ങൾക്കു തോന്നിപ്പിച്ചതും നിങ്ങൾക്കു ചീത്ത ദൃഷ്ടാന്തമായിരുന്നതും മിശിഹാതമ്പുരാൻ എന്നോടു ക്ഷമിക്കട്ടെ -ഇപ്പോൾ ഞാൻ നിങ്ങൾക്കു നല്ല ദൃഷ്ടാന്തമായിരിക്കുന്നു. കൈവേലയാകുന്ന വിഗ്രഹങ്ങളെ നിങ്ങൾ വന്ദിച്ചതിനുപകരം സ്രഷ്ടാവായ ദൈവത്തെ ഇനിയും വന്ദിപ്പിൻ' എന്നു പറഞ്ഞു.

അനേകം പുരുഷന്മാരും സ്ത്രീകളും പട്ടണത്തിലെ അധികാരികളായ നോബും, ഹപ്സിയിയും, ബർകൽബായും, അവിദായും, അവന്റെ അടുക്കൽ ചെന്നു താമസിച്ചു അവനോടു 'ഞങ്ങളും നീ ഉപേക്ഷിച്ചവയിൽ ഉപേക്ഷിച്ചു നീ ഏറ്റുപറഞ്ഞിട്ടുള്ള മിശിഹാ രാജാവിൽ ഏറ്റുപറയുന്നു' എന്നു പറഞ്ഞു.

സ്ഥലത്തെ ന്യായാധിപതിയായ ലൂസനിയാ, ശർബീൽ ചെയ്തതു കേട്ട്, രാത്രിയിൽ ആളയച്ചു പള്ളിയിൽനിന്നു അവനെ പിടിപ്പിച്ചു കൊണ്ടുപോയി -അനേകം ക്രിസ്ത്യാനികളും അവനോടുകൂടെ കരേറിപ്പോയി- ദേവന്മാർക്കു അവൻ ബലികഴിച്ചിരുന്ന സ്ഥലത്തു കോട്ടയുടെ മദ്ധ്യേയുള്ള ബലിപീഠത്തിന്റെ മുമ്പാകെ അവനെ വിസ്തരിപ്പാനായിട്ടു നാടുവാഴി ഇരുന്നു.

നാടുവാഴി: 'നീ പുരോഹിതനായിരുന്നു വന്ദിച്ചു ബലികഴിച്ചിരുന്ന, ദേവന്മാരെ ഉപേക്ഷിച്ച്, നീ ഉപേക്ഷിച്ചിരുന്ന മിശിഹായിൽ ഏറ്റു പറഞ്ഞതു എന്തുകൊണ്ട്? നീ അവരിലേക്കു ചേർന്നിട്ടുള്ള ക്രിസ്ത്യാനികൾ, നീ അതിൽ ജനിച്ച മാർഗ്ഗം ഉപേക്ഷിച്ചതുപോലെ, തങ്ങൾ നിൽക്കുന്ന മാർഗ്ഗത്തെ ഉപേക്ഷിക്കയില്ല -ദേവന്മാർ നിനക്കു സത്യമുള്ളവരായിരുന്നു എങ്കിൽ ഇന്നു എന്തിനു അവരെ നീ ഉപേക്ഷിച്ചു? സത്യമുള്ളവരല്ലെങ്കിൽ നീ എന്തു വിചാരത്തിന്മേൽ അവയ്ക്കു ബലികഴിക്കയും അവയെ വന്ദിക്കയുംചെയ്തിരുന്നു?'

ശർബീൽ: 'ഞാൻ എന്റെ ബോധത്തിൽ കുരുടനായിരുന്നപ്പോൾ ഞാൻ അറിയാത്തതിനെ വന്ദിച്ചു. എന്നാൽ ഇന്ന് എന്റെ ബോധക്കണ്ണുകൾ തുറന്നിരിക്കുന്നു. കൊത്തിയുണ്ടാക്കപ്പെട്ടിരിക്കുന്ന കല്ലുകളിൽ ഇനിയും ഞാൻ ആശ്രയിക്കയും മറ്റുള്ളവർക്കു വിരുദ്ധകാരണമായി തീരുകയുമില്ലാ. കണ്ണുകൾ തുറക്കപ്പെട്ടിരിക്കുന്ന മനുഷ്യൻ തന്നത്താൻ നാശത്തിന്റെ കുഴിയിൽ പോയി വീഴുന്നതു കുറച്ചിലാകുന്നു'.

ന്യായാധിപതി: 'നീ ബഹുമാനമുള്ള ദേവന്മാരുടെ പുരോഹിതനായിരുന്നതുകൊണ്ടും പ്രാബല്യപ്പെട്ടിരിക്കുന്ന രാജാക്കൾ വന്ദിക്കുന്നവയുടെ രഹസ്യത്തിൻ പുത്രനായിരുന്നതുകൊണ്ടും നിന്നോടു ഞാൻ ദീർഘക്ഷമയായിരിക്കുന്നു. എന്നെ നീ അനുസരിച്ചു ദേവന്മാരുടെ ശുശ്രൂഷയിൽനിന്നു മാറാതെയിരിക്കുക. നീ അനുസരിക്കയില്ലെങ്കിൽ, നീ ഉപേക്ഷിച്ചിട്ടുള്ള ദേവന്മാരെക്കൊണ്ടു ഞാൻ ആണയിടുന്നു -കുലപാതകനെപ്പോലെ നിന്നെ ഞാൻ അതിവേദനപ്പെടുത്തും. നീ മത്സരിച്ച് ഉപേക്ഷിച്ചിട്ടുള്ള ദേവന്മാരുടെ അവമാനത്തെ നിന്നോടു ഞാൻ പ്രതിപകരം ചെയ്യും. സകലവിധ ഞെരുക്കങ്ങളും നിന്നെ ഞാൻ സഹിപ്പിക്കും- മുമ്പു നിന്റെ ബഹുമാനം വർദ്ധിച്ചിരുന്നതുപോലെ ഇന്നു നിന്റെ അവമാനവും ഞാൻ വർദ്ധിപ്പിക്കും'.

ശർബീൽ: മുമ്പ് കൈവേല ആയ വിഗ്രഹങ്ങളെ ഞാൻ വന്ദിച്ചിരുന്നപ്പോൾ എന്നെ നീ വിചാരിച്ചതുപോലെ ഇപ്പോൾ വിചാരിക്കണമെന്നു ഞാനും ആഗ്രഹിക്കുന്നില്ല. എന്നാലോ വിഗ്രഹങ്ങളെ ഉപേക്ഷിച്ചു മിശിഹാരാജാവിനെ ഏറ്റുപറയുന്ന ക്രിസ്ത്യാനി എന്നു എന്നെ വിചാരിച്ചു എന്നോടു ചോദിക്കുക'.

ന്യായാധിപതി: 'രാജാക്കന്മാരെ നീ ഭയപ്പെടാതെ ഇരിക്കുന്നതെന്ത്? ഞാൻ ക്രിസ്ത്യാനിയാകുന്നു എന്നു പറവാൻ നിന്റെ ന്യായവിധി കേൾക്കുന്നവരിൽനിന്നു നീ ലജ്ജിക്കുന്നില്ലയോ? ആദ്യത്തേതുപോലെ നിന്റെ ബഹുമാനം വർദ്ധിക്കേണ്ടതിനും നിന്നെപ്പോലെ വിശ്വസിച്ച എല്ലാവരെയും നിന്നെക്കൊണ്ടു ഞാൻ ഇളക്കാതെയിരിക്കേണ്ടുന്നതിനും ആയി മുമ്പിലത്തെപ്പോലെ ദേവന്മാരിൽ ഏറ്റുപറഞ്ഞു ബലികഴിക്ക'.

ശർബീൽ: രാജാധിരാജാവിനെ ഞാൻ ഭയപ്പെടുന്നു. ലോകരാജാവിനെ ഞാൻ ഭയപ്പെടുന്നില്ല. ഇന്നലെ തന്നിൽ ഞാൻ ഏറ്റുപറകയും എന്നെപ്പോലെയുള്ള പാപികൾക്കുവേണ്ടി താൻ വിധിക്കപ്പെട്ടതുപോലെ ഇന്നു തന്റെ

നിമിത്തം ഞാൻ വിധിക്കപ്പെടുകയും ചെയ്യുന്ന മിശിഹാതമ്പുരാന്റെ വന്ദനവു കാരെപ്പറ്റി നീ ഭയപ്പെടുത്തുന്ന നിന്റെ ഭീഷണികളെ ഞാൻ ഭയപ്പെടുന്നില്ല.

ന്യായാധിപതി: 'നിന്നെപ്പറ്റി നിനക്കു ദയ തോന്നുന്നില്ലെങ്കിലും ദേവന്മാരുടെ മുമ്പാകെ ധൂപംവെച്ച നിന്റെ കൈകളെ കണ്ടിപ്പാനും അവരുടെ രഹസ്യങ്ങളെ കേട്ട നിന്റെ ചെവികളെ മുറിപ്പാനും അവരുടെ വേദപൊരുളുകളെ ഞങ്ങൾക്കു പൊരുളുതിരിച്ചു വ്യാഖ്യാനിച്ച നിന്റെ നാവിനെ അറപ്പാനും, അവരെ ഞാൻ ഭയപ്പെടുകകൊണ്ടു നിന്നോടു ഞാൻ ദയവു വിചാരിക്കുന്നു. എന്നാൽ നീ ഇങ്ങനെതന്നെ ഇരിക്കുമെങ്കിൽ നിന്നോടു ഞാൻ ദയവു ചെയ്കയില്ലെന്നുള്ളതിനു ദേവന്മാർ തന്നെ സാക്ഷിയായിരിക്കട്ടെ'.

ശർബീൽ: രാജാക്കന്മാരെ ഭയപ്പെടുന്നവനായ നീ വിഗ്രഹങ്ങളോടുള്ള ഭയഭക്തി നിമിത്തം എന്നോടു കരുണചെയ്യേണ്ടാ. നീ പറയുന്നതു എന്താകുന്നു എന്നു എനിക്കു മനസ്സിലാകുന്നതുമില്ല. അതുകൊണ്ടു നീ പറയുന്നതിൽനിന്നു ഞാൻ ഭയപ്പെടുകയും ഭ്രമിക്കയും ചെയ്യുന്നില്ല. സ്വഭാവപ്രകാരം ദൈവങ്ങളല്ലാത്തവയെ വന്ദിക്കാതിരിക്കുന്ന ഏവനും നിന്റെ ന്യായവിധിയാൽ വരുവാനിരിക്കുന്ന വിധിയിൽനിന്നു രക്ഷപെടുന്നു'.

ന്യായാധിപതി: 'ഇപ്രകാരം ഉത്തരം പറവാനായിട്ടു അറപ്പുകെടുകയും രാജകല്പനയ്ക്കു എതിരായി നിൽക്കുകയും ദേവന്മാർ അവനെ ബഹുമാനിച്ച ബഹുമാനം തിരിച്ചറിയാതെ അവരെ ഉപേക്ഷിക്കയും ചെയ്യുന്നതിനാൽ അവൻ ചമ്മട്ടികൾകൊണ്ടു അടിക്കപ്പെടട്ടെ'.

(അവനെ പിടിച്ചിരുന്ന പത്ത് ആളുകൾ ന്യായാധിപതിയുടെ കല്പനയിൻ പ്രകാരം അവനെ അടിച്ചു).

ശർബീൽ: 'വരുവാനിരിക്കുന്ന ലോകത്തിലെ നീതിയിൻ അടികളെ നീ അറിയുന്നില്ല. എന്നാൽ നീയും നിന്റെ ന്യായവിധികളും ഒഴിഞ്ഞുമാഞ്ഞു പോകുന്നു. നീതിയോ കടന്നുപോകുന്നില്ല. അതിന്റെ പ്രതികാരങ്ങൾ അവസാനിക്കുന്നതുമില്ല.

ന്യായാധിപതി: 'ആരുടെ മുമ്പാകെ നീ വിധിക്കപ്പെടുന്നു എന്നും ആരാൽ നീ അടിക്കപ്പെടുന്നു എന്നും അറിയാതെ ഇരിക്കത്തക്കവിധത്തിൽ അത്രയ്ക്കു ക്രിസ്ത്യാനി മതത്തിൽ നിനക്കു ലഹരിപിടിച്ചിരിക്കുന്നുവോ? മുമ്പു നിന്നെ ബഹുമാനിക്കയും ദേവന്മാരിൽ ഉള്ള നിന്റെ പുരോഹിതസ്ഥാനത്തെ വന്ദിക്കയും ചെയ്തവരിൽനിന്നു ഉള്ള ബഹുമാനത്തെ നീ ദ്വേഷിച്ച് ഈ അവമാനത്തെ സ്നേഹിപ്പാനുള്ള കാരണം എന്ത്? നീ അനീതിയായിട്ടു സംസാരിക്കുന്നു എങ്കിലും രാജനിയമത്തിൽനിന്നു മാറുവാൻ എനിക്കു കഴികയില്ലല്ലോ'.

ശർബീൽ: 'നീ രാജനിയമത്തിൽനിന്നു മാറിയാൽ നിന്നെ സംബന്ധിച്ചുണ്ടാകുന്ന കല്പന എന്തെന്നു നിനക്കു അറിയാമല്ലോ. നീ രാജനിയമത്തിൽനിന്നു മാറാതിരിപ്പാൻ സൂക്ഷിക്കുന്നതുപോലെതന്നെ യാതൊരു സാദൃശത്തെയും സ്വരൂപത്തെയും വന്ദിക്കരുതെന്നു പറഞ്ഞിരിക്കുന്ന നിയമത്തിൽനിന്നു തെറ്റാതെ ഇരിപ്പാൻ ഞാനും സൂക്ഷിക്കുന്നു. അതിനാൽ കൈവേലയാകുന്ന വിഗ്രഹങ്ങൾക്കു ഞാൻ ബലികഴിക്കയില്ലാ. അറിവുകൂടാതെ ഞാൻ അവയ്ക്കു ബലി കഴിച്ചടത്തോളം മതി'.

ന്യായാധിപതി: 'നീ ശിക്ഷയോടു ശിക്ഷ കൂട്ടരുതു. ഞാൻ ബലി കഴിക്കയില്ലെന്നു നീ പറഞ്ഞതു മതി, അറപ്പുകെട്ട ദേവന്മാരെ അവമാനിക്കയും രാജാക്കന്മാർപോലും ബഹുമാനിക്കുന്നവയെ കൈവേലയാകുന്ന വിഗ്രഹങ്ങളെന്നു വിളിക്കയും അരുത്'.

ശർബീൽ: 'സമീപേ അല്ലാ ദൂരെ ഇരിക്കുന്നവരും തങ്ങളുടെ കല്പനകളെ ലംഘിക്കുന്നതു ആരെന്നു അറിവാൻ പാടില്ലാത്തവരുമായ രാജാക്കന്മാർക്കു പകരം നിനക്കു എന്നോടു പറയാമെന്നിരുന്നാലും സമീപേ ഇരിക്കുന്നവയും, കാഴ്ചയില്ലാത്തവയെങ്കിലും കാഴ്ചയുള്ളവ എന്നു നിങ്ങൾ വിചാരിക്കുന്നവയുമായ വിഗ്രഹങ്ങൾക്കുവേണ്ടി നീ എന്തിനു ബലികഴിപ്പാൻ എന്നെ നിർബന്ധിക്കുന്നു? ഇതിനാൽ അവയ്ക്കു വായുണ്ടായിട്ടു അവ സംസാരിക്കുന്നില്ലെന്നും നീ അവയ്ക്കു പകരം മദ്ധ്യസ്ഥനാക്കപ്പെട്ടിരിക്കുന്നു എന്നും നിന്റെ മുമ്പാകെയുള്ള നിന്റെ പരിവാരങ്ങളെ നീ അറിയിക്കുന്നു. അവയെ ഉണ്ടാക്കിയവരും നിന്നെപ്പോലെ അവയിൽ ശരണപ്പെടുന്നവരും, അവയെപ്പോലെ ആകും'.

ന്യായാധിപതി: 'വേണ്ടവിധത്തിൽ ബഹുമാനിക്കുന്നതിനു പകരം രാജാക്കന്മാരെയും ദേവന്മാരെയും അവമാനിപ്പാനായിട്ടല്ലാ നിന്നെ എന്റെ മുമ്പാകെ കൊണ്ടുവന്നിരിക്കുന്നതു. തന്നത്താൻ അവമാനിക്കുന്നവനെ! നീ അടുത്തു ചെന്നു ബലികഴിച്ചു നിന്നോടുതന്നെ കരുണചെയ്തു'.

ശർബീൽ: 'ഞാൻ ബലി കഴിക്കയില്ലെന്നു നിന്നോടു പറഞ്ഞതിന്റെശേഷവും നീ വളരെ എന്തിനു എന്നോടു പറയുന്നു. തന്നത്താൻ അവമാനിക്കുന്നവനെന്നു എന്നെ നീ വിളിച്ചുവല്ലോ. ഞാൻ എന്റെ പൈതൽപ്രായം മുതൽ ഈ നിരൂപണയിൽ ആയി നശിച്ചിരിക്കുന്ന എന്റെ ആത്മാവിനെ, ഇങ്ങനെ അവമാനിച്ചിരുന്നു എങ്കിൽ എത്ര നന്നായിരുന്നേനെ'.

ന്യായാധിപതി: 'അവനെ തൂക്കിയിട്ടു അവന്റെ ഭാഗങ്ങളിൽ ഇരിമ്പു ചീപ്പുകൊണ്ടു ചീകുവിൻ'.

(അവനെ ചീകുമ്പോൾ 'എന്റെ നിരൂപണയുടെ അന്ധകാരത്തിൽ രഹസ്യമായി തന്റെ പ്രകാശം ഉദിപ്പിച്ച മിശിഹായിക്കുവേണ്ടി' എന്നട്ടഹസിച്ചു പറഞ്ഞു. ഇപ്രകാരം അവൻ പറയുമ്പോൾ അവന്റെ മുഖത്തു ചീകുവാൻ കല്പിച്ചു).

ശർബീൽ: 'ഞാൻ മനുഷ്യകൈവേലയ്ക്കു ബലികഴിച്ചിട്ടു വരുവാനിരിക്കുന്ന ലോകത്തിൽ ശിക്ഷയ്ക്കു വിധിക്കപ്പെടുന്നതിനെക്കാൾ ബലി കഴിക്കായ്കനിമിത്തം നീ എന്നെ അതിവേദനപ്പെടുത്തുന്നതു നല്ലതാകുന്നു'.

ന്യായാധിപതി: 'അവനെ പുറകോട്ടു ഞെളിച്ചു അവന്റെ കൈയും കാലും കെട്ടി അവന്റെ വയറ്റത്തു അടിപ്പിൻ'. ന്യായാധിപതിയുടെ കല്പനപോലെ അവർ അവനെ അടിച്ചു. കാരാഗൃഹത്തിൽ പ്രവേശിപ്പിച്ച് ഇരുട്ടുകുഴിയിൽ ഇടുവിൻ'.

(അവനെ പുറകോട്ടു ഞെളിച്ചു കെട്ടിയിരുന്നതിനാൽ അവനു നടക്കാൻ പാടില്ലാതിരുന്നതുകൊണ്ടു പട്ടാളക്കാരും പള്ളിയിൽനിന്നു അവനോടുകൂടി വന്ന ക്രിസ്ത്യാനികളുംകൂടി അവനെ എടുത്തു കാരാഗൃഹത്തിൽ ആക്കി. അവിടെ വളരെ ദിവസങ്ങൾ കിടക്കയും ചെയ്തു.

കന്നിമാസം 2-ാംനു ചൊവ്വാഴ്ച രാത്രിയിൽ ന്യായാധിപതി വിസ്താരസ്ഥലത്തേക്കു വന്നു. അവന്റെ പരിവാരങ്ങളും അവനോടുകൂടിയുണ്ടായിരുന്നു. ശർബീലിനെ കൊണ്ടുവരുന്നതിനു കാരാഗൃഹപ്രമാണിക്കു കല്പന കൊടുത്തു. അവൻ അവനെ കൊണ്ടുവന്നു അവന്റെ മുമ്പാകെ നിർത്തി.

ന്യായാധിപതി: 'വളരെ നാൾ നീ കാരാഗൃഹത്തിൽ കിടന്നല്ലോ. ഇപ്പോൾ നിന്റെ വിചാരം എന്ത്? രാജകല്പനയിൻപ്രകാരം നിന്റെ മുമ്പിലത്തെ പതിവുപോലെ ദേവന്മാർക്കു ശുശ്രൂഷിക്കാമോ?

ശർബീൽ: 'എനിക്കു കാരാഗൃഹത്തിൽവെച്ചുണ്ടായ വിചാരം ഇതാകുന്നു: ഞാൻ നിന്റെ മുമ്പാകെവെച്ചു തുടങ്ങിയതിനെ അവസാനിപ്പിക്കണമെന്നും എന്റെ വചനങ്ങളിൽ വ്യാജം പറയരുതെന്നുംതന്നെ. ഞാൻ ഉപേക്ഷിച്ച വിഗ്രഹങ്ങളെ ഇനിയും ഏറ്റുപറകയോ ഞാൻ ഏറ്റുപറഞ്ഞ മിശിഹാരാജാവിനെ ഉപേക്ഷിക്കയോ ചെയ്കയില്ലാ'.

ന്യായാധിപതി: 'അവൻ പറഞ്ഞതുതന്നെ പറഞ്ഞുകൊണ്ടു ദേവന്മാർക്കു ബലികഴിക്കാതിരിപ്പാൻ അവന്റെ കയ്യെ മടക്കിയതിനാൽ ദേവന്മാർക്കു ശുശ്രൂഷിച്ചിട്ടുള്ള അവന്റെ കൈ ഉരിഞ്ഞുപോകുവോളം അവന്റെ വലത്തുകയ്യിൽതന്നെ അവനെ തൂക്കിയിടുവിൻ'.

(അവന്റെ കൈയിൽ അവനെ തൂക്കിയിട്ട് 'ദേവന്മാർക്ക് ബലി കഴിക്കാമോ?' എന്ന് അവർ ചോദിച്ചു. അവന്റെ കൈയുടെ വേദന നിമിത്തം അവനു ഉത്തരം പറവാൻ പാടില്ലാതെ ഇരുന്നു. ന്യായാധിപതി കല്പിക്കയാൽ അവർ അവനെ അഴിച്ചിറക്കി. അവന്റെ വശത്തേക്കു തന്റെ കൈ ചേർപ്പാൻ അവന്നു കഴിഞ്ഞില്ല. പട്ടാളക്കാർ ബലം പ്രയോഗിച്ച് അവന്റെ വശത്തേക്കു അതിനെ ചേർത്തു).

ന്യായാധിപതി: 'ധൂപംവെച്ച് നിനക്കു തോന്നുന്ന സ്ഥലത്തേക്കു പൊയ്ക്കൊൾക. ഇനിയും നീ പുരോഹിതനാകുവാനായിട്ടു നിന്നെ ആരും നിർബ്ബന്ധിക്കുന്നില്ലാ. നിനക്കു മനസ്സില്ലെങ്കിൽ ഇതിലും കഠിനമായിട്ടുള്ളതു നിന്നോടു ഞാൻ ചെയ്യും'.

ശർബീൽ: 'ദേവന്മാർ ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ചില്ല. അവ ആകാശത്തിൻ കീഴെ നശിച്ചുപോകയും ചെയ്യും. നീ ഭീഷണി വാക്കുകൾകൊണ്ടു ഭയപ്പെടുത്തുവാൻ വിചാരിക്കാതെ, ശപിക്കപ്പെട്ട ദേവന്മാരുടെ നാമം നീ ഓർക്കുന്നത് ഞാൻ കേൾക്കാതിരിപ്പാനായിട്ടു വചനങ്ങൾക്കു പകരം ശിക്ഷകളെതന്നെ എന്നിൽ പ്രവർത്തിക്ക്'.

ന്യായാധിപതി: 'ഇരുമ്പുകോൽ പഴുപ്പിച്ചു അവന്റെ നെറ്റിയിലും കവിളുകളിലും വെയ്പിൻ'.

(ചുട്ട നാറ്റം ന്യായസ്ഥലത്തിൽ പുറപ്പെടുവോളം പട്ടാളക്കാർ അങ്ങനെ ചെയ്തു. എന്നിട്ടും അവൻ ബലികഴിച്ചില്ല).

ശർബീൽ: 'നിന്നെപ്പോലെ ഉണ്ടാക്കപ്പെട്ട വിഗ്രഹങ്ങളെ ഏറ്റുപറകയും ജീവ

നുള്ള ദൈവത്തെ ഉപേക്ഷിക്കയും ചെയ്യുന്നവർക്കായി ഒരുക്കപ്പെട്ടിരിക്കുന്ന അഗ്നികുണ്ഡത്തിന്റെ പുകയെ നീ അറിഞ്ഞിട്ടില്ലെന്നു ഞാൻ നിന്നോടു പറഞ്ഞതു നീ കേട്ടിരിക്കുമല്ലോ'.

ന്യായാധിപതി: 'എന്റെ മുമ്പാകെ പറയുന്നതിനു ഇവ ഒക്കെയും നിന്നെ അഭ്യസിപ്പിച്ചതു ആരാകുന്നു? ദേവന്മാരെ സ്നേഹിക്കയും മിശിഹായോടു ശത്രുവായിരിക്കയും ചെയ്ത നീ ഇതാ അവന്റെ മദ്ധ്യസ്ഥനാകപ്പെട്ടിരിക്കുന്നു'.

ശർബീൽ: 'ഞാൻ ഏറ്റുപറഞ്ഞിട്ടുള്ള മിശിഹാതമ്പുരാൻ, ഇപ്രകാരം പറയുന്നതിനു എന്നെ പഠിപ്പിച്ചു. ഞാൻ തനിക്കു മദ്ധ്യസ്ഥനാകുവാനായിട്ടു തനിക്കാവശ്യമില്ല. എന്തെന്നാൽ തന്റെ കരുണകൾ എന്നെപ്പോലെയുള്ള പാപികൾക്കുവേണ്ടി ദൃഢമുള്ള മദ്ധ്യസ്ഥതയാകുന്നു –ന്യായവിധിയുണ്ടാകുന്ന ദിവസത്തിൽ അവ എനിക്കുവേണ്ടി അപേക്ഷിക്കയും ചെയ്യും'.

ന്യായാധിപതി: 'അവനെ തൂക്കിയിട്ടു മുമ്പെ ചീകിയതിന്റെന്മേൽ ഇനിയും ചീകി ചെറുക്കായും ഉപ്പുംകൂടി അവന്റെ മുറിവുകളിൽ തളിപ്പിൻ; നീ ഏറ്റുപറഞ്ഞിട്ടുള്ള ദേവന്മാരിൽ ഉപേക്ഷിക്കരുത്'.

ശർബീൽ: 'ദേവന്മാർ ഉണ്ടെന്നും അവർ അധികാരം കൊടുക്കുന്നു എന്നും അവർക്കു പെരുനാൾ ഉണ്ടെന്നും ഞാൻ ഇനിയും പറയാതിരിക്കട്ടെ. ആകാശവും ഭൂമിയും സമുദ്രങ്ങളും അവയിലുള്ള സകലവും സൃഷ്ടിച്ച ഏക ദൈവത്തിലും അവന്റെ പുത്രനായ മിശിഹാരാജാവിലും ഞാൻ ഏറ്റു പറയുന്നു'.

ന്യായാധിപതി: 'നീ ഏറ്റുപറഞ്ഞിട്ടുള്ള ക്രിസ്ത്യാനികളുടെ വിശ്വാസം എന്താകുന്നു എന്നു ഞാൻ ചോദിച്ചില്ലാ – എന്നാലോ നീ അവയ്ക്കു പുരോഹിതനായിരുന്ന ദേവന്മാരെ ഉപേക്ഷിക്കരുത് എന്നത്രെ പറഞ്ഞത്'.

ശർബീൽ: നിന്റെയും നീ പ്രശംസിക്കുന്ന രാജാക്കന്മാരുടെയും ജ്ഞാനം എവിടെ? കൊത്തുപണിക്കാരുടെ കൈവേലകളെ നിങ്ങൾ വന്ദിക്കയും ഏറ്റുപറയുകയും വിഗ്രഹങ്ങളെ ഉണ്ടാക്കിയ പണിക്കാരുടെ മേൽ ചുങ്കവും കരവും ചുമത്തുന്നതിനാൽ അവരെ നിങ്ങൾ അവമാനിക്കയും ചെയ്യുന്നു. നിന്റെ ബഹുമാനത്തിനായി പണിക്കാർ നിന്റെ മുമ്പാകെ നിൽക്കുന്നു –പണിക്കാരന്റെ പണിയുടെ മുമ്പാകെ നീ നിന്ന് അതിനെ ബഹുമാനിക്കയും, വന്ദിക്കയും ചെയ്യുന്നു.

ന്യായാധിപതി: 'ഇവയെക്കുറിച്ചു ചോദിക്കുവാൻ നിനക്ക് എന്ത് അധികാരം? എന്നാൽ ദേവന്മാരിൽ ഉപേക്ഷിക്കയും നിന്റെ സഖികളായ പുരോഹിതന്മാരെപ്പോലെ ധൂപം വെയ്പ്പാൻ നിനക്കു മനസ്സില്ലാതെ ഇരിക്കയും ചെയ്യുന്നതുകൊണ്ടു നിശ്ചയമായി നിന്നോടു പകരം ചോദിക്കപ്പെടും'.

ശർബീൽ: ഇതിനുവേണ്ടിയുള്ള മരണം മിശിഹാരാജാവിൽ ഏറ്റു പറയുന്നവർക്കു സത്യജീവനാകുന്നു. അവൻ മഹത്ത്വമുള്ള തന്റെ പിതാവിന്റെ മുമ്പാകെ അവരിൽ ഏറ്റുപറയുകയും ചെയ്യും'.

ന്യായാധിപതി: തിരികൾ കൊളുത്തി അവന്റെ മുഖത്തും അവനെ ചീകീട്ടുള്ള ഭാഗങ്ങളിലും വെയ്പിൻ'.

(അപ്രകാരം അവർ വളരെ നേരം ചെയ്തു).

ശർബീൽ: 'സ്രഷ്ടാവിനുപകരം സൃഷ്ടിയെ വന്ദിക്കുന്നവർക്ക് ഒരുക്കപ്പെട്ടിരിക്കുന്ന കെടാത്ത തീയിൽനിന്നും ചാകാത്ത പുഴുവിൽനിന്നും ഞാൻ രക്ഷപ്പെടേണ്ടുന്നതിനു നീ എന്നെ ദഹിപ്പിക്കുന്നതു നല്ലതാകുന്നു. ദൈവത്തെ ഒഴികെ യാതൊന്നിനെയും വന്ദിപ്പാനും ബഹുമാനിപ്പാനും ക്രിസ്ത്യാനികൾക്കു കല്പന ഇല്ല. ഉണ്ടാക്കപ്പെട്ടതും സൃഷ്ടിക്കപ്പെട്ടതും, അതിനെ ഉണ്ടാക്കിയവനെ വന്ദിക്കേണ്ടതാകുന്നു. നീ വിചാരിക്കുന്നതുപോലെ അതിന്റെ സ്രഷ്ടാവിനോടുകൂടെ അതു വന്ദിക്കപ്പെടേണ്ടതല്ല'.

ന്യായാധിപതി: 'മനുഷ്യരുടെ മരണശേഷം ന്യായവിധിയും പ്രതിപകരവും ഉണ്ടോ ഇല്ലയോ എന്നും ഉണ്ടാക്കപ്പെട്ടവ ബഹുമാനിക്കപ്പെടേണ്ടവയോ അല്ലാത്തവയോ എന്നും നിന്നോടു ചോദിപ്പാൻ എനിക്കു കല്പനയില്ല. അതിനെപ്പറ്റി അറിയുവാൻ എനിക്കു ആഗ്രഹവും ഇല്ല – ദേവന്മാർക്കു ബലികഴിച്ചു ധൂപം കാട്ടാത്ത ഏവനോടും അടികളാലും ചീകലുകളാലും മൂർച്ചയുള്ള വാളിനാലും പെരുമാറണമെന്നു എന്നോടു കല്പിച്ചിരിക്കുന്നു'.

ശർബീൽ: ഈ ലോകരാജാക്കന്മാർ ഈ ലോകത്തെ മാത്രം അറിയുന്നു. എന്നാൽ മറ്റൊരു ലോകം ഉണ്ടെന്നും ദൈവത്തെ ആരാധിച്ചവർക്കും തന്നെ ആരാധിക്കുമെന്നു ഏറ്റുപറയാതെ ഇരിക്കുന്നവർക്കും പ്രതിപകരത്തിന്റെ ന്യായവിധി ഉണ്ടാകുമെന്നും രാജാധിരാജാവു തങ്ങൾക്കു വെളിപ്പെടുത്തി തന്നിരിക്കുന്നു. ഇതിനാൽ ഞാൻ വിഗ്രഹങ്ങൾക്കു ബലി കഴിക്കയില്ലെന്നും പിശാചുക്കൾക്കു നീർപ്പൂജ കഴിച്ച് അവയെ ബഹുമാനിക്കയില്ലെന്നും ഞാൻ നിലവിളിച്ചു പറയുന്നു'.

ന്യായാധിപതി: 'മത്സരക്കാരന്റെ നെറ്റിയിൽ ഇരുമ്പാണികൾ തറയ്ക്കപ്പെടട്ടെ. വ്യാജവാർത്തക്കാരൻ അവൻ പ്രതീക്ഷിച്ചിരിക്കുന്ന ലോകത്തിലേക്കു പോകട്ടെ'.

(പട്ടാളക്കാർ അപ്രകാരം ചെയ്തു ആണികൾ അവനിൽ തറയ്ക്കപ്പെട്ട ശബ്ദം കേൾക്കാമായിരുന്നു).

ശർബീൽ: 'സൃഷ്ടികളുടെ മഹത്ത്വമുള്ള ശില്പാശാരിയുടെ കൈകളിൽ ആണി തറച്ചതുപോലെ എന്റെ നെറ്റിയിൽ നീ ആണി തറച്ചു. എന്നാൽ തന്റെ കൈകളിൽ ആണി തറച്ചപ്പോൾ സൃഷ്ടികളുടെ സകല സ്വഭാവങ്ങളും വിറച്ച് ഇളകി. നീ എന്നോടു ചെയ്യുന്ന ഈ ഉപദ്രവങ്ങൾ വരുവാനിരിക്കുന്ന ന്യായവിധിയോടു സാമ്യപ്പെടുത്തി നോക്കിയാൽ ഇവ യാതൊരു സാരവുമില്ലാത്തവയത്രെ. തങ്ങളുടെ വഴികളിൽ സദാ എപ്പോഴും പിഴക്കുന്നവർ ദൈവന്യായവിധിയെപ്പറ്റിയുള്ള ഭയമില്ലായ്മകൊണ്ടു പിഴയ്ക്കുന്നു – ഇതു നിമിത്തം അവർ ദൈവത്തെയും ദൈവം അവരെയും ഏറ്റുപറയുന്നില്ല'.

ന്യായാധിപതി: 'ന്യായവിധി ഉണ്ടെന്നു വാക്കാൽ നീ പറയുന്നു. ഞാനോ പ്രവൃത്തിയാൽ നിനക്കു കാണിച്ചുതരുന്നു. വരുവാനിരിക്കുന്നതിനെക്കുറിച്ചുള്ളതിനു പകരം, ഇപ്പോൾ നീ അനുഭവിക്കുന്നതായി നിന്റെ മുമ്പാകെ ഇരിക്കുന്നതിനെക്കുറിച്ചു ഭയപ്പെട്ടു വിറച്ചുകൊൾക, നീ സംസാരം വർദ്ധിപ്പിക്കേണ്ടാ'.

ശർബീൽ: 'അദൃശമായി തന്റെ മുമ്പാകെ ദൈവത്തെ വെച്ചുകൊൾവാൻ ആഗ്രഹിക്കുന്നവനോടുകൂടെ ദൈവം ഉണ്ടു. നിന്റെ ഭീഷണികളിൽ ഞാൻ അശേഷം ഭയപ്പെടുന്നില്ല'.

ന്യായാധിപതി: 'ഞാൻ നിന്നെ അതിവേദനപ്പെടുത്തിയ സകലത്തിൽനിന്നും ഇനിയും അതിവേദനപ്പെടുത്തുവാൻ ഇരിക്കുന്നവയിൽനിന്നും നീ ഏറ്റുപറഞ്ഞിട്ടുള്ള മിശിഹാ നിന്നെ രക്ഷിക്കയും നിന്റെ അടുക്കൽ ഉള്ള അവന്റെ രക്ഷയെ പരസ്യമായി കാണിക്കയും എന്റെ കൈകളിൽനിന്നു നിന്നെ വിടുവിക്കയും ചെയ്യട്ടെ'.

ശർബീൽ: 'നീ എന്നെ അതിവേദനപ്പെടുത്തിയിട്ടുള്ള സകലവും ഇനിയും നീ ചെയ്‌വാൻ നിശ്ചയിച്ചിരിക്കുന്ന സകലവും സഹിപ്പാൻതക്കവണ്ണം എനിക്കു തന്നിട്ടുള്ള ആ അദൃശ്യശക്തി തന്നെ എന്റെ അടുക്കലുള്ള മിശിഹാതമ്പുരാന്റെ സത്യരക്ഷയാകുന്നു. ഇപ്രകാരം നീ കണ്ടിട്ടും എന്റെവചനത്തെ നീ വിശ്വസിക്കുന്നില്ലല്ലോ'.

ന്യായാധിപതി: 'അവനെ കൊണ്ടുപോയി അവന്റെ തല കീഴാക്കി മരത്തിൽ തൂക്കി ഇട്ട് ചാട്ടകളാൽ അവനെ അടിപ്പീൻ'.

(പട്ടാളക്കാർ ന്യായസ്ഥലത്തിന്റെ വാതുക്കൽവെച്ചു അപ്രകാരം ചെയ്തു – നാടുവാഴിയുടെ കല്പനപ്രകാരം അവനെ ഇറക്കി അവന്റെ മുമ്പാകെ കൊണ്ടുവന്നു).

ന്യായാധിപതി: 'ബഹുമാനത്തെ ദ്വേഷിക്കയും അവമാനത്തെ സ്നേഹിക്കയും ചെയ്യുന്ന പുരോഹിതാ! ദേവന്മാർക്കു ബലി കഴിച്ചു രാജഇഷ്ടം ചെയ്കാ'.

ശർബീൽ: 'ഞാൻ ബലി കഴിക്കണമെന്നു നീ എന്നോടു പറയുകയും ഞാൻ ബലികഴിക്കയില്ലെന്നു പലപ്പോഴും നീ എന്നിൽനിന്നു കേൾക്കയും ചെയ്തിട്ടും അതുതന്നെ പിന്നെയും പിന്നെയും നീ പറയുന്നതു എന്തിനു? ബലികളിൽനിന്നു എന്നെ വിരോധിച്ചതു ക്രിസ്ത്യാനികളുടെ നിർബ്ബന്ധമല്ലാ. എന്നാലോ അവരുടെ സത്യം അജ്ഞാനത്തിന്റെ വഞ്ചനയിൽനിന്നു എന്നെ രക്ഷിച്ചു'.

ന്യായാധിപതി: കുലപാതകനെപോലെ ഇരിമ്പാമത്തിൽ അവനെ ഇട്ടു ദുഷ്പ്രവൃത്തിക്കാരനെപ്പോലെ കുരടാവുകൊണ്ടു അവനെ അടിപ്പിൻ'.

(പട്ടാളക്കാർ അപ്രകാരം ചെയ്തു – ഉപദ്രവം ഏൽക്കാത്തതായി അവന്റെ ദേഹത്തിൽ ഒരു സ്ഥലംപോലും ശേഷിച്ചില്ല).

ശർബീൽ: 'മഹാകടുപ്പമെന്നു വിചാരിച്ചിരിക്കുന്ന ഈ ഉപദ്രവങ്ങൾ, അവയുടെ കാഠിന്യം നിമിത്തം നീതിന്യായ വിധിയുടെ ദിവസത്തിൽ രക്ഷയും അനുഗ്രഹങ്ങളും എനിക്കു പുറപ്പെടുവിക്കുന്ന, നീരുറവയാകുന്നു'.

ന്യായാധിപതി: 'അവന്റെ കൈവിരലുകളുടെ ഇടയിൽ ചെറിയതും ഉരുണ്ടതുമായ മരക്കഷണങ്ങൾ വെച്ചു വരിഞ്ഞുമുറുക്കി കെട്ടുവിൻ'.

(പട്ടാളക്കാർ അപ്രകാരം ചെയ്തു. അവന്റെ നഖങ്ങളുടെ ഇടയിൽകൂടി

രക്തം പുറപ്പെട്ടു).

ശർബീൽ: 'ശരീരത്തിന്റെ ഉപദ്രവങ്ങളാൽ നിന്റെ കണ്ണു തൃപ്തിപ്പെട്ടിട്ടില്ലെങ്കിൽ ഇനിയും നിനക്കു തോന്നുന്നതെല്ലാം ചെയ്തുകൊൾക'.

ന്യായാധിപതി: 'അവന്റെ വിരലുകളെ അഴിച്ചു അവനെ നിലത്തിരുത്തി കൈകളെ മുട്ടുകളിൽ കെട്ടി മുട്ടുകളുടെ ഇടയിൽകൂടെ തടി കയറ്റി കൈകളുടെ ഇടയിൽകൂടി കടത്തി അവന്റെ തല പുറകോട്ടു വളച്ചുകെട്ടി അവന്റെ കാലുകളിൽ അവനെ കെട്ടിത്തൂക്കി കുരടാവുകൊണ്ടു അടിപ്പിൻ'.

ശർബീൽ: 'ദൈവത്തോടു യുദ്ധം ചെയ്യുന്നവർക്കു ജയിപ്പാൻ കഴികയില്ല. ദൈവത്തിൽ ശരണപ്പെടുന്നവർ കുറ്റക്കാർ ആകുവാനും കഴിയുന്നതല്ലാ – അതിനാൽ അഗ്നിയോ വാളോ മരണമോ ജീവനോ ഉയരമോ ആഴമോ നമ്മുടെ കർത്താവായ യേശുമിശിഹായാകുന്ന ദൈവത്തിന്റെ സ്നേഹത്തിൽനിന്നു എന്നെ വേർതിരിക്കയില്ലെന്നു ഞാൻ പറയുന്നു'.

ന്യായാധിപതി: 'ഓട്ടുകട്ടി പഴുപ്പിച്ചു അവന്റെ കക്ഷത്തിൽ വെപ്പിൻ'.

(അവന്റെ ആറാമ്മാലി അസ്ഥികൾ പുറത്തു കാണപ്പെടുവോളം അവർ അപ്രകാരം ചെയ്തു).

ശർബീൽ: 'എന്നോടുള്ള നിന്റെ കോപത്തെക്കാൾ നിന്റെ ഉപദ്രവങ്ങൾ ചെറുതാകുന്നു. നേരെ മറിച്ചു കോപം ചെറുതും ഉപദ്രവങ്ങൾ വലുതും ആയിരിക്കട്ടെ'.

ന്യായാധിപതി: 'ഇങ്ങനെ നീ പറഞ്ഞു എന്നെ ധൃതിപിടിപ്പിക്കാമെന്നു വിചാരിക്കേണ്ട. ഞാൻ ക്ഷമിച്ചിരുന്നു ഇതിൽ അധികവും കഠിനവുമായിട്ടുള്ള സകലവും കണ്ടുപിടിച്ചു. ദേവന്മാർക്കു നീ ബലി കഴിച്ചു അവരെ വന്ദിക്കാത്തതിനാൽ നിന്റെ ശരീരത്തിന്റെ അതിവേദനയ്ക്കായി അവയെ ഉപയോഗിക്കും'.

ശർബീൽ: 'പലപ്പോഴും നിന്നോടു ഞാൻ പറഞ്ഞിട്ടും മനസ്സിലാക്കുവാൻ ശക്തിയില്ലാത്ത നീ എന്റെ വിചാരത്തിലുള്ളതു എങ്ങനെ അറിയും'.

ന്യായാധിപതി: 'നീ പറയുന്ന ദുർയുക്തികൾ നിനക്കു സഹായിക്കയില്ല. എന്നാലോ അവ, നിന്റെമേൽ ഞെരുക്കത്തെ വർദ്ധിപ്പിക്കയേ ഉള്ളൂ'.

ശർബീൽ: 'നിന്റെ ദേവന്മാരുടെ കഥകൾ നീ വിശ്വസിക്കുന്നവയാകുന്നു വല്ലോ – പറവാൻപോലും ലജ്ജിക്കുന്നു. അറക്കത്തക്ക നിങ്ങളുടെ കഥകളിൽ പറയുംപ്രകാരം ഒരുത്തൻ പൈതങ്ങളോടു യോഗ്യമല്ലാത്ത പ്രകാരത്തിൽ പെരുമാറുകയും വേറൊരുത്തൻ വൃക്ഷത്തിൽ സങ്കേതപ്പെട്ടു ഒരു കന്യകയെ പിഴപ്പിക്കയും ചെയ്തില്ലയോ?'

ന്യായാധിപതി: 'മുമ്പു ദേവന്മാരെ ബഹുമാനിച്ചവൻ ഇപ്പോൾ തിരിഞ്ഞു ഭയംകൂടാതെ അവമാനിക്കയും ഇളക്കംകൂടാതെ രാജകല്പനയെ ദുഷിക്കയും ചെയ്യുന്നുവല്ലോ. നല്ല തീക്കനലുള്ള അടുപ്പിൽ അവനെ നിർത്തുവിൻ'.

(അവന്റെ പാദം മുഴുവനും ദഹിക്കുവോളം പട്ടാളക്കാർ അപ്രകാരം ചെയ്തു).

ശർബീൽ: 'നിന്റെ ദേവന്മാരുടെ ദ്വേഷിക്കത്തക്കവയും അറയ്ക്കത്തക്കവയും ആയ ചരിത്രത്താൽ നിന്റെ കോപം ജ്വലിച്ചു എങ്കിൽ, അവരുടെ പ്രവൃത്തിയിൽ എത്രത്തോളം ലജ്ജ നിനക്കു വേണ്ടിയിരിക്കുന്നു? ഇന്നു ഒരാൾ നിന്റെ ദേവന്മാരിൽ ഒരുത്തൻ ചെയ്തിട്ടുള്ള പ്രവൃത്തി ചെയ്താൽ അവനെ നീ കുലയ്ക്കു വിധിക്കാതിരിക്കയില്ല'.

ന്യായാധിപതി: 'ദേവന്മാരെ ദുഷിക്കുന്നതിനും രാജാക്കന്മാരെ അറപ്പുകെട്ടു അപമാനിക്കുന്നതിനും ഇന്നു നിന്നോടു ഞാൻ പ്രതിപകരം ചെയ്യും – നിന്റെ മുമ്പിലത്തെ പതിവുപോലെ ധൂപം വെയ്ക്കുന്നതുവരെ ഞാൻ മാറുകയില്ല'.

ശർബീൽ: 'നിന്റെ നിശ്ചയത്തിൽതന്നെ നിന്നുകൊൾകയെ വേണ്ടൂ. മാററുതേ. കള്ളം പറയരുതേ – രാജാക്കന്മാർ നിനക്കു തന്നിട്ടുള്ള അധികാരം പ്രവൃത്തിയിൽ എന്റെ അടുക്കൽ കാണിക്കുക. നിന്റെ വ്യാജത്താൽ നിന്റെ ഉദ്യോഗസ്ഥന്മാരുടെ മുമ്പാകെ നീയും രാജാക്കന്മാരെ ആക്ഷേപിക്കയും ദുഷിക്കയും അരുതേ'.

ന്യായാധിപതി: 'ദേവന്മാരോടുള്ള നിന്റെ ദൂഷണവും രാജാക്കന്മാരോടുള്ള നിന്റെ അറപ്പുകേടും, നീ അനുഭവിക്കുന്ന ഞെരുക്കങ്ങൾ, നിന്റെമേൽ വരുത്തി – ഇനിയും നിന്റെ അറപ്പുകേടിനെ വർദ്ധിപ്പിച്ചാൽ ഈ ഞെരുക്കങ്ങളെക്കാൾ കഠിനമായിട്ടുള്ളവ ഉണ്ടാകും'.

ശർബീൽ: 'നീ ന്യായാധിപതിയാകകൊണ്ടു നിനക്കു അധികാരമുണ്ടു. ഇഷ്ടംപോലെ എന്തും ചെയ്തുകൊൾക'.

ന്യായാധിപതി: 'തന്റെ ശരീരത്തോടു കരുണ ചെയ്യാതെ ഈ ഞെരുക്കങ്ങൾ സഹിപ്പാൻ ഭയവും ലജ്ജയും കൂടാതെ, രാജകല്പനയ്ക്കു അനുസരിക്കാതിരിക്കുന്ന ഇവൻ ആര്?'

ശർബീൽ: 'ഞാൻ ലജ്ജിക്കുന്നില്ലെന്നു നീ പറയുന്നതു സത്യമാകുന്നു. എന്തെന്നാൽ എന്നെ നീതീകരിക്കുന്നവൻ എനിക്കു സമീപിച്ചിരിക്കുന്നു. എന്റെ വിചാരമൊക്കെയും തന്റെ അടുക്കലേക്കു അപഹരിക്കപ്പെട്ടുമിരിക്കുന്നു. വിഗ്രഹങ്ങളാൽ ഞാൻ അവനെ കോപിപ്പിച്ചതിനു എന്റെ ശരീരത്തിന്റെ ഞെരുക്കങ്ങളാൽ അവനെ ഇന്നു ഞാൻ നിരപ്പാക്കും. മനുഷ്യനായിത്തീർന്ന ദൈവത്തിൽ എന്റെ നിരൂപണം അടിമപ്പെട്ടുമിരിക്കുന്നു'.

ന്യായാധിപതി: 'ഞാൻ അടിമപ്പെട്ടിരിക്കുന്നവനോടോ സംസാരിക്കുന്നത്. അതേ ബുദ്ധിയില്ലാത്ത ഭ്രാന്തനോടും ദഹിപ്പിക്കപ്പെട്ടിരിക്കുന്ന മരിച്ചവനോടും ഞാൻ സംസാരിക്കുന്നു'.

ശർബീൽ: 'ഞാൻ ഭ്രാന്തനാകുന്നു എന്നു നിനക്കു നിശ്ചയമുണ്ടെങ്കിൽ ഇനിയും നീ എന്നെ വിസ്തരിക്കരുത്. എന്തെന്നാൽ ഭ്രാന്തനെ വിസ്തരിക്കുന്നവരുണ്ടോ? നീ പറഞ്ഞതുപോലെ ഞാൻ ദഹിപ്പിക്കപ്പെട്ടിരിക്കുന്ന മരിച്ചവൻ തന്നെയാകുന്നു'.

ന്യായാധിപതി: 'ഞാൻ ബലി കഴിക്കയില്ലെന്നു നീ അട്ടഹസിക്കുമ്പോൾ നിന്നെ മരിച്ചവനായി ഞാൻ എങ്ങനെ വിചാരിക്കും?'

ശർബീൽ: 'നീ മരിച്ചവനെന്നു എന്നെ വിളിക്കയും വീണ്ടും ജീവനുള്ളവനോടു എന്നപോലെ എന്നോടു ചോദിക്കയും ചെയ്യുന്നതിനാൽ നിന്നോടു എങ്ങനെ ഉത്തരം പറയേണ്ടു എന്നു ഞാൻ അറിയുന്നില്ലാ'.

ന്യായാധിപതി: 'ഞാൻ നിന്നെ മരിച്ചവനെന്നു വിളിച്ചതു സത്യംതന്നെയാകുന്നു. എന്തെന്നാൽ നിന്റെ കാലുകൾ ദഹിപ്പിക്കപ്പെട്ടിരിക്കുന്നു. നിനക്കു അതിനെക്കുറിച്ചു വിചാരമില്ലാ. നീ മൗനമായിരിക്കുന്നു. നിന്റെ നെറ്റിയിൽ ആണികൾ തറയ്ക്കപ്പെട്ടിരിക്കുന്നു. നിനക്കു സാരമില്ല. ചീകിയതിനാൽ നിന്റെ അസ്ഥികൾ പുറത്തു കാണപ്പെടുന്നു. എന്നിട്ടും നീ രാജാക്കന്മാരെ അവമാനിക്കുന്നു. നിന്റെ ശരീരം മുഴുവനും അടികൾകൊണ്ടു നിറഞ്ഞിരിക്കുന്നു. എന്നിട്ടും നീ ദേവന്മാരെ ദുഷിക്കുന്നു. നിന്റെ ശരീരത്തെ നീ ദ്വേഷിക്കുന്നതിനാൽ നിനക്കു തോന്നുന്ന സകലവും നീ പറയുന്നു'.

ശർബീൽ: 'ഞാൻ ഇവയെ സംസാരിച്ചതിനാൽ നീ എന്നെ അധികപ്രസംഗി എന്നു വിളിച്ചു എങ്കിൽ നീ ഇവയെ എന്നോടു ചെയ്തതിനു നിന്റെ പ്രവൃത്തിയിൽ നീ കുലപാതകനെന്നും നിന്റെ വചനത്തിൽ നീ ദൂഷണക്കാരനെന്നും വിളിക്കപ്പെടുവാൻ വേണ്ടിയിരിക്കുന്നു'.

ന്യായാധിപതി: 'നീ രാജാക്കന്മാരെയും ദേവന്മാരെയും അവമാനിച്ചു. നിന്നെ ഞാൻ വേഗം കൊല്ലിക്കേണ്ടുന്നതിനായി എന്നെയും അവമാനിക്കുന്നു. അതിനാൽ ഇതിനു പകരം കഠോരശിക്ഷകളെ നിനക്കു ഞാൻ ഒരുക്കുന്നു'.

ശർബീൽ: 'നീ ഭയപ്പെടുത്താതെ രാജാക്കന്മാരുടെ ഇഷ്ടം ചെയ്യുന്നവനാകുന്നു എന്നു അറിയിപ്പാൻ തക്കവണ്ണം പ്രവൃത്തിയാൽ എന്റെ അടുക്കൽ കാണിക്കാ എന്നു നിന്നോടു ഞാൻ പറഞ്ഞതു നീ കേട്ടില്ലയോ?'

ന്യായാധിപതി: 'അവന്റെ കാലുകളും കുത്തി തുളയ്ക്കപ്പെടട്ടെ'.

(പട്ടാളക്കാർ അങ്ങനെ ചെയ്തു. രക്തം ഒഴുകി നിലത്തു വീഴുകയും ചെയ്തു).

ശർബീൽ: 'നീ ഇപ്രകാരം എന്നോടു ചെയ്തതു നന്നായി. എന്തെന്നാൽ 'എന്റെ ശരീരത്തിന്റെ മുറിവുകൾ മരിച്ചവരിൽനിന്നുള്ള ഉയിർപ്പിന്നായി തീർന്നു' എന്നു വിശുദ്ധസഭയിലെ മല്പാന്മാരിൽ ഒരാൾ പറഞ്ഞിരിക്കുന്നു. ഞാൻ അദൃശ്യമായി മരിച്ചിരിക്കുന്നു. കണ്ടാലും നിന്റെ ഉപദ്രവങ്ങൾ എന്നെ ജീവിപ്പിക്കുന്നു'.

ന്യായാധിപതി: 'തന്റെ നെറ്റിയിൽ തറച്ചിരുന്ന ആണികളിൽനിന്നും തന്റെ കവിളുകളിൽ ഉള്ള മുറിവുകളിൽനിന്നും ലജ്ജിക്കാതിരിക്കുന്ന ഇവന്റെ മുഖത്തു കുത്തുവീൻ'.

ശർബീൽ: 'സ്വഭാവത്താൽ ദൈവം അല്ലാതെ സ്രഷ്ടാവിന്റെ സൃഷ്ടിയായിരിക്കുന്നതിനെ, വന്ദിച്ചു ബഹുമാനിക്കണമെന്നു, കല്പിച്ചിരിക്കുന്ന രാജാക്കന്മാർക്കു ഞാൻ നിശ്ചയമായി അനുസരിക്കയില്ല'.

ന്യായാധിപതി: 'രാജാക്കന്മാർ വന്ദിക്കുന്നതുപോലെ അവയെ നീ വന്ദിക്കയും ന്യായാധിപതിമാർ ബഹുമാനിക്കുന്നതുപോലെ ബഹുമാനിക്കയും ചെയ്തു'.

ശർബീൽ: 'യാതൊന്നും അറിവാൻ പാടില്ലാത്ത കൈവേലയെ ഞാൻ അവമാനിക്കുന്നു. എങ്കിൽ സകലത്തിന്റെയും സ്രഷ്ടാവായ ദൈവത്തെ, അവനിൽനിന്നു അന്യമായിരിക്കുന്ന വസ്തുവിനോടുകൂടെ നീ വന്ദിച്ചാൽ, അവനെ നീ അവമാനിക്കയല്ലയോ?'

ന്യായാധിപതി: 'ഭൂമിയുടെ നാനാഭാഗങ്ങളെയും പ്രകാശിപ്പിക്കുന്ന പ്രകാശങ്ങളെ അവമാനിക്കണമെന്നു നിങ്ങളുടെ ഉപദേശം നിങ്ങളെ പഠിപ്പിക്കുന്നുവോ?'

ശർബീൽ: 'അവയെ അവമാനിക്കണമെന്നില്ലെങ്കിലും അവ സൃഷ്ടിക്കപ്പെട്ടവയാകയാൽ അവയെ വന്ദിക്കയും ബഹുമാനിക്കയും ചെയ്യരുതെന്നു എഴുതപ്പെട്ടിരിക്കുന്നു. സൃഷ്ടികളെ തന്നോടുകൂടെ ബഹുമാനിക്കുന്നതിനാൽ സ്രഷ്ടാവിനെ അവമാനിക്കുന്നു'.

ന്യായാധിപതി: 'നീ ഏറ്റുപറഞ്ഞിട്ടുള്ള മിശിഹാ മരത്തിന്മേൽ തൂക്കപ്പെട്ടു. നിന്റെ ഗുരുവിനെപ്പോലെ നിന്നെ ഞാനും തൂക്കുന്നു'.

(വളരെ നേരത്തേക്കു അവർ അവനെ മരത്തിൽ തൂക്കിയിട്ടു).

ശർബീൽ: 'നീ പരിഹസിക്കുന്ന മിശിഹാതമ്പുരാന്റെ മുമ്പാകെ നിന്റെ അനേകം ദേവന്മാർക്കും നിൽപ്പാൻ കഴിഞ്ഞില്ലെന്നും മുമ്പു അവയെ വന്ദിച്ചവരാൽ ഇപ്പോൾ അവ നിന്ദിക്കപ്പെട്ടു നിരസിക്കപ്പെട്ടു പരിഹസിക്കപ്പെടുന്നു എന്നും നീ അറിക'.

ന്യായാധിപതി: 'ദേവന്മാരെ നീ ഉപേക്ഷിക്കയും സ്കീപ്പായിൽ തൂക്കപ്പെട്ട മിശിഹായെ നീ ഏറ്റുപറകയും ചെയ്യുന്നതു എന്തുകൊണ്ടു?

ശർബീൽ: 'മിശിഹാതമ്പുരാന്റെ സ്കീപ്പാ ക്രിസ്ത്യാനികളുടെ പ്രശംസയാകുന്നു. അതിനാൽ അവന്റെ സകല വന്ദനവുകാർക്കും രക്ഷയുണ്ടായി. അതുകൊണ്ടു സ്രഷ്ടാവിനോടുകൂടെ സൃഷ്ടികളെ വന്ദിക്കാതിരിപ്പാൻ പ്രകാശമുള്ള കണ്ണു അവർ നേടി'.

ന്യായാധിപതി: 'സ്കീപ്പായിലുള്ള പ്രശംസ നിന്റെ ഉള്ളിൽ ഇരുന്നുകൊള്ളട്ടെ. നിന്റെ കൈകളാൽ ദേവന്മാർക്കു ധൂപം വെയ്ക്കുക'.

ശർബീൽ: 'സ്കീപ്പായാൽ രക്ഷപെട്ടിരിക്കുന്നവർക്കു വീണ്ടും വഞ്ചനയുടെ വിഗ്രഹങ്ങളെ വന്ദിപ്പാനോ ആരാധിപ്പാനോ കഴിയുകയില്ല. എന്തെന്നാൽ സൃഷ്ടിക്കു സൃഷ്ടിയെ വന്ദിപ്പാൻ കഴികയില്ല. അതും അതിന്റെ സ്രഷ്ടാവിനെ വന്ദിക്കേണ്ടുന്നതാകുന്നു. മുൻ ഞാൻ പറഞ്ഞതുപോലെ സ്രഷ്ടാവിനോടുകൂടെ സൃഷ്ടിയെ വന്ദിക്കുന്നതു സ്രഷ്ടാവിനു അവമാനമാകുന്നു'.

ന്യായാധിപതി: 'ഇപ്രകാരം നിന്നെ പഠിപ്പിച്ച പുസ്തകങ്ങളെ ഉപേക്ഷിച്ചു രാജനീതിയിൻപ്രകാരം നീ മരിക്കാതിരിക്കേണ്ടുന്നതിനു രാജകല്പനയെ അനുസരിക്കാ'.

ശർബീൽ: 'ദൈവകല്പനയെ ഉപേക്ഷിച്ചു രാജകല്പനയെ ആചരിക്കേണമെന്നുള്ളതു നീ പ്രശംസിക്കുന്ന രാജാക്കന്മാരുടെ നീതിയാകുന്നുവോ?'

ന്യായാധിപതി: 'നീ വിശ്വസിച്ചു പുസ്തകങ്ങളെ ആവർത്തിച്ചതിനാൽ ഈ ഞെരുക്കങ്ങൾ നീ സഹിക്കേണ്ടിവന്നു. എന്നാൽ നീ ദേവന്മാർക്കു ധൂപം വെച്ചിരുന്നു എങ്കിൽ ദേവന്മാരുടെ പുരോഹിതനെപ്പോലെ, മുമ്പിലത്തെ നിന്റെ ബഹുമാനം വർദ്ധിച്ചേനെ'.

ശർബീൽ: 'അജ്ഞാനമുള്ള നിന്റെ ആലോചനയിൽ ഇതു ഞെരുക്കമാകുന്നു. എന്നാൽ സത്യആലോചനയിൽ ഞെരുക്കം ക്ഷമയെയും, ക്ഷമ പരിശോധനയെയും പരിശോധന ഏറ്റുപറച്ചിലിന്റെ ശരണത്തെയും വർദ്ധിപ്പിക്കുന്നു'.

(തന്റെ അരികെനിന്ന പട്ടാളക്കാരനോടു വളരെ കോപിച്ചുംകൊണ്ടു, അവന്റെ കുടലുകൾ കൂടെ കാണപ്പെടത്തക്കവിധത്തിൽ മരണംഒഴികെ മറ്റുള്ള ഞെരുക്കങ്ങൾ അവനെ സഹിപ്പിക്കത്തക്കവണ്ണം അവനെ തൂക്കിയിട്ടു ചീകുവാൻ ന്യായാധിപതി കല്പിച്ചു. അവനെ ഇറക്കിയപ്പോൾ അവനു സംസാരിപ്പാൻ പാടില്ലെന്നു കണ്ടിട്ട് അവനിൽ ജീവൻ വീഴുന്നതുവരെ അടങ്ങിയിരുന്നു).

ശർബീൽ: 'ഈ അല്പനേരത്തേക്കു നീ അടങ്ങിയിരുന്നു എന്നോടു കരുണചെയ്കയും ഏറ്റുപറച്ചിലിന്റെ പ്രയോജനത്തിൽനിന്നു എന്നെ നീ മുടക്കുകയും ചെയ്തതു എന്തിന്?'

ന്യായാധിപതി: 'ഞാൻ നിന്നോടു കരുണ വിചാരിച്ചു അടങ്ങിയിരുന്നതല്ലാ. നിന്റെ മൗനം എന്നെ കുറെ നേരത്തേക്കു അടക്കി എന്നേയുള്ളൂ. നീ ദേവന്മാരെ ദുഷിച്ചതിനു പകരം രാജാക്കന്മാരുടെ പ്രമാണങ്ങളിൽനിന്നു അപ്പുറമായി ചെയ്യാമായിരുന്നു. എങ്കിൽ ഇതിലും അധികമായിട്ട് നിന്നോടു ഞാൻ ചെയ്തേനെ. നീ ദേവന്മാരെയും എന്നെയും ദുഷിച്ചു. ഞാൻ നിന്നെ സഹിക്കയും ന്യായമായ വിധത്തിൽ ശിക്ഷിക്കയുംചെയ്തു'.

ന്യായാധിപതിയുടെ കല്പനപ്രകാരം അല്പനേരത്തേക്കു മാറിയിട്ടു അവൻ വിധി എഴുതിയശേഷം വീണ്ടും മറ നീക്കി ഇപ്രകാരം വായിച്ചു.

'മുമ്പു ദേവന്മാരുടെ പുരോഹിതനായിരുന്ന ഈ ശർബീൽ ഇന്നു ദേവന്മാരെ ഉപേക്ഷിക്കയും ഞാൻ ക്രിസ്ത്യാനി ആകുന്നു എന്നു പറയുകയും ദേവന്മാരെ ശങ്കകൂടാതെ ആക്ഷേപിക്കയും രാജകല്പനയെ ഭയപ്പെടാതിരിക്കയും ചെയ്തു. അവന്റെ മുമ്പിലത്തെ പതിവുപോലെ ദേവന്മാർക്കു ബലികഴിപ്പാൻ ഞാൻ അവനോട് ആജ്ഞാപിച്ചതിൽ, അവൻ അപ്രകാരം ചെയ്യാതെ ദേവന്മാരെ പരിഹസിക്കുന്നതായി ഞാൻതന്നെ കണ്ടു ബോദ്ധ്യപ്പെട്ടിരിക്കുന്നു. ഇനിയും അവനു ബലി കഴിക്കാമെന്നുണ്ടായിരുന്നാലും അവന്റെ മേൽ ദയവുണ്ടാവാൻ പാടില്ലാ. അവന്റെ യജമാനന്മാരായ ദേവന്മാരുടെ ന്യായപ്രമാണങ്ങളെ അവൻ നിരസിച്ചതിനാൽ അവൻ ഇനിയും സൂര്യനെ കാണരുത്. കുലപാതകരുടെ വായിൽ ഇടുന്ന മുള്ളാണി തറച്ചിരിക്കുന്ന വാറ് പരിഹാസക്കാരന്റെ വായിൽ ഇട്ട് പട്ടണത്തിന്റെ ഉടമസ്ഥന്മാരെയും അതിന്റേമേൽ അധികാരമുള്ള ദേവന്മാരെയും അവമാനിച്ചതിനാൽ, വേഗം രാജപട്ടണത്തിൽനിന്നു പുറത്തുകൊണ്ടുപോയി, മരംകൊണ്ടുള്ള അറപ്പുവാളാൽ അവനെ അറുത്ത് മരിക്കാറാകുമ്പോൾ വാളുകൊണ്ടു അവന്റെ തല വെട്ടണമെന്നു ഞാൻ കല്പിക്കുന്നു'.

ഉടനെ പട്ടാളക്കാർ അവന്റെ വായിൽ വാർ ഇട്ടു ദഹിച്ച അവന്റെ കാലുകൊണ്ടു വേഗം അവനെ ഓടിച്ചു പട്ടണത്തിനു പുറത്തേയ്ക്കു കൊണ്ടുപോയി. ജനമെല്ലാം നിത്യവും അവന്റെ വിസ്താരത്തിനു വന്നുകൂടിയിരുന്നു. അവന്റെ ഞെരുക്കങ്ങളിൽ അവൻ ദുഃഖിക്കാതിരുന്നതിനെപ്പറ്റി എല്ലാവർക്കും വിസ്മയം തോന്നി. ആനന്ദസൂചകമായ അവന്റെ മുഖം ഹൃദയസന്തോഷത്തെ സാക്ഷിച്ചിരുന്നു.

കൊല്ലുവാനുള്ള സ്ഥലത്തു അവൻ എത്തി. ന്യായാധിപതി കല്പിച്ചതുപോലെ പട്ടാളക്കാർ ചെയ്യുന്നുണ്ടോ എന്നു കാണ്മാനും ശർബീൽ ആ സമയത്തു വല്ലതും പറയുന്നുണ്ടെങ്കിൽ കേട്ടിട്ടു ന്യായാധിപതിയോടു പറവാനുമായി പട്ടണക്കാരും അവരോടുകൂടി വന്നു. പട്ടാളക്കാർ കുലപാതകരെ കുടിപ്പിക്കുന്ന പതിവനുസരിച്ചു അവന്നു കുടിപ്പാൻ വീഞ്ഞു കൊടുത്തു. നിങ്ങൾ എന്നെ മരവാളാൽ അറുത്തു അവസാനം വാളുകൊണ്ടു എന്റെ തല വെട്ടുന്നതിനെ ഞാൻ അറിയേണ്ടുന്നതിനു ഇതു ഞാൻ കുടിക്കയില്ല. എന്നാൽ എനിക്കു ഉപയോഗമില്ലാത്ത ഈ വീഞ്ഞിനു പകരം പ്രാർത്ഥനയ്ക്കായി അല്പം സമയം തരണം എന്നു അവൻ അവരോടു പറഞ്ഞു.

അവൻ നിന്നു കിഴക്കോട്ടു സൂക്ഷിച്ചു അവന്റെ ശബ്ദം ഉയർത്തി ഇപ്രകാരം പറഞ്ഞു: 'മിശിഹാതമ്പുരാനെ ഞാൻ നിനക്കു വിരോധമായി ചെയ്ത സകല പാപവും ജീവനില്ലാത്ത വിഗ്രഹങ്ങളുടെ അശുദ്ധബലിയാൽ നിന്നെ ഞാൻ കോപിപ്പിച്ചതും എന്നോടു ക്ഷമിക്കേണമേ. വരുവാനിരിക്കുന്ന ന്യായവിധിയിൽനിന്നു എന്നെ രക്ഷിക്കേണമേ. കള്ളനോടു കരുണ ചെയ്തതുപോലെ എന്നോടും കരുണചെയ്യണമേ. നിന്റെ അടുക്കലേക്കു തിരികയും നീ അവരുടെ അടുക്കലേക്കു തിരികയും ചെയ്ത, അനുതാപികളെപ്പോലെ എന്നെ നീ കൈക്കൊള്ളേണമേ. പതിനൊന്നാംമണിനേരത്തു മാത്രം നിന്റെ മുന്തിരിതോട്ടത്തിൽ ഞാൻ പ്രവേശിച്ചു. ന്യായവിധിയിൽനിന്നു എന്നെ നീ രക്ഷിക്കേണമേ. പാപികൾക്കുവേണ്ടിയുള്ള നിന്റെ മരണം നിന്റെ എഴുന്നെള്ളത്തു ദിവസത്തിൽ എന്റെ മരണത്തെ ജീവിപ്പിക്കുമാറാകേണമേ'.

പട്ടണത്തിലെ പ്രമാണികൾ ഇതു കേട്ടപ്പോൾ പ്രാർത്ഥനയ്ക്കു അനുവാദം കൊടുത്തതിനു പട്ടാളക്കാരുടെ നേരെ കോപിച്ചു. അവന്റെ നെറ്റികളിൽ ആണി തറക്കപ്പെട്ടിരുന്നു. ചീകിയതിന്റെ ഇടയിൽകൂടിയും ദഹിച്ച സ്ഥലങ്ങളിൽകൂടിയും അവന്റെ അസ്ഥികൾ കാണപ്പെട്ടിരുന്നു. ദേഹത്തിന്റെ എല്ലാ ഭാഗങ്ങളിൽനിന്നും രക്തം ഒഴുകിയിരുന്നു. അവർ അമുക്കുതടി കൊണ്ടുവന്നു അവനെ അതിൽ ഞെരുക്കി. അവന്റെ അസ്ഥികൾ എല്ലാം തകർന്നു. അറപ്പുവാളു കൊണ്ടു അവനെ അറുത്തു, മരിക്കാറായപ്പോൾ വാളുകൊണ്ടു അവന്റെ തല വെട്ടുകയും ചെയ്തു. അറപ്പുതടിയിൽതന്നെ അവൻ കിടക്കുമ്പോൾ അവന്റെ സഹോദരിയായ ബോബായി അടുത്തുചെന്നു ഒരു പാത്രത്തിൽ അവന്റെ രക്തം എടുത്തു. 'നീ അറിഞ്ഞു വിശ്വസിച്ചിട്ടുള്ള മിശിഹാതമ്പുരാന്റെ അടുക്കലേക്കു നിന്റെ ആത്മാവോടുകൂടി എന്റെ ആത്മാവും ചേരട്ടെ' എന്നു പറഞ്ഞു. പട്ടണപ്രമാണികൾ ന്യായാധിപതിയുടെ അടുക്കലേക്കു ഓടി. ശർബീൽ തന്റെ പ്രാർത്ഥനയിൽ പറഞ്ഞതും അവന്റെ സഹോദരി രക്തം എടുത്തതും അവ

നോടു അറിയിച്ചു. വേഗംചെന്ന് അവളുടെ സഹോദരന്റെ രക്തം എടുത്ത സ്ഥലത്തുവെച്ചുതന്നെ അവളെയും കൊല്ലുന്നതിനു പട്ടാളക്കാർക്കു വരുതി കൊടുപ്പാൻ ന്യായാധിപതി കല്പിച്ചു. പട്ടാളക്കാർ അവളെ പിടിച്ചു ഓരോരുത്തനും അവനവന്റെ ശക്തിക്കു തക്കവണ്ണം അവളെ അതിവേദനപ്പെടുത്തി. അവളുടെ സഹോദരന്റെ രക്തം അവൾ വഹിച്ചുകൊണ്ടിരിക്കുമ്പോൾ അവളുടെ ആത്മാവ് അവളിൽനിന്നു പറന്നുപോയി. അവളുടെ രക്തത്തെ അവന്റെ രക്തത്തോടു കൂടി അവർ കലർത്തി. പട്ടാളക്കാർ പട്ടണത്തിലേക്കു പ്രവേശിച്ചപ്പോൾ സഹോദരന്മാരും യൗവ്വനക്കാരുമായ മനുഷ്യർ കൂടെ ഓടി. അവർ ഇരുവരുടെയും ശവങ്ങൾ മോഷ്ടിച്ചുകൊണ്ടുപോയി. കന്നിമാസം 15-ാംനു വെള്ളിയാഴ്ച അബ്ശാലോം എഫിസ്കോപ്പായുടെ പിതാവിന്റെ കബറിൽ അവരെ അടക്കി.

അവരുടെ പ്രാർത്ഥന നമുക്കു ഓരോരുത്തർക്കും കോട്ടയായിരിക്കട്ടെ.

എഴുത്തുകാരായ മാറീനോസും അന്തുലോസും എന്ന ഞങ്ങൾ ഇവ എഴുതി രാജാക്കന്മാരുടെ പുസ്തകങ്ങൾ വെയ്ക്കുന്ന സ്ഥലത്തു പട്ടണത്തിലെ പുസ്തകശാലയിൽ വെച്ചു.

വായനക്കാരാ! മാർ ശർബ്ബീൽ ഒരു വിഗ്രഹാരാധനക്കാരൻ എന്നു മാത്രമല്ലാ അതിന്റെ ഒരു പുരോഹിതനുമായിരുന്നല്ലോ. ആയുസ്സു മുഴുവനും വിഗ്രഹാരാധനയിൽ കഴിച്ചുകൂട്ടുകയും വിഗ്രഹങ്ങൾ അവനോടു സംസാരിക്കാതിരിക്കുമ്പോൾ ഇന്നിന്നപ്രകാരം അവ എന്നോടു സംസാരിച്ചു എന്നു ജനത്തോടു പറകയും ചെയ്ത ഈ ആളിന്റെ അവസാനത്തെ സൂക്ഷിക്ക. സത്യസ്വരൂപിയോടു എതിർക്കയും തന്നെത്തന്നെയും മറ്റുള്ളവരെയും നാശപാതയിൽ ആക്കുകയും ചെയ്തിരുന്നിട്ടും താൻ അവനെ സ്നേഹിച്ചു. ഇപ്രകാരമുള്ള ഒരാളിനെ സ്നേഹിക്ക എന്നുള്ളതു മനുഷ്യസ്വഭാവത്തിൽനിന്നു ഒരിക്കലും ആശിക്കാവുന്നതല്ലല്ലോ. നിന്റെ സ്വഭാവത്തെതന്നെ വിചാരിച്ചു നോക്കുക. ഒരാളിന്റെ നന്മയ്ക്കായി നിന്റെ ജീവനെകൂടെ ഉപേക്ഷിക്കത്തക്കവിധത്തിൽ വളരെ കാലത്തേക്കു ഒരു മനുഷ്യനെ നീ സ്നേഹിച്ചിട്ടു അതിന്റെ പ്രതിഫലമോ എന്നു തോന്നുമാറു അവൻ നിനക്കു ശത്രുവായിത്തീർന്നാൽ ഏതു വിധത്തിൽ നിനക്കു സഹിക്കുവാൻ കഴിയും. നിന്റെ മനസ്സിൽനിന്നു അവ മറന്നുപോകുവാനും പ്രയാസമല്ലയോ. ഈ സ്ഥിതിക്കു അവൻ നിന്റെ ശത്രുക്കളെ സ്നേഹിക്കയും നിന്റെ സ്നേഹിതന്മാരെയും ബന്ധുക്കളെയും നിന്നോടു കലഹിപ്പിക്കയും നിന്റെ ഭാര്യയെയും മക്കളെയും നിന്റെ ശത്രുക്കളാക്കുകയും ചെയ്താൽ അവനോടുള്ള നിന്റെ വിചാരവും പ്രവൃത്തിയും ഏതുവിധമായിരിക്കും? ഈ ശർബ്ബീൽ മിശിഹാതമ്പുരാനോടു ചെയ്തതും ഇപ്രകാരംതന്നെയല്ലയോ. മിശിഹാതമ്പുരാൻ അവനെ സ്നേഹിക്കയും, തന്റെ ജീവനെ അവനുവേണ്ടി വെയ്ക്കയും ചെയ്തു. മാതാവിന്റെ ഗർഭത്തിൽ അവനെ ആകൃതിപ്പെടുത്തുകയും അതുമുതൽ അവന്റെ ആയുഷ്ക്കാലം മുഴുവനും അവനെ സംരക്ഷിക്കയും ഭക്ഷണപാനാദികളാൽ അവനെ സമ്പൂർണ്ണനാക്കുകയും ധനം, മാനം, സുഖം ഇവയാൽ അവനെ ബഹുമാനിക്കയും രോഗം, അത്യാപത്ത് മുതലായവയിൽനിന്നു അവനെ രക്ഷിക്കയും ചെയ്തു. തന്നോടു അവൻ മത്സരിക്കയും തന്റെ ശത്രുവിനെ സ്നേഹിക്കയും തന്റെ സ്നേഹിതന്മാരെയും, ഭാര്യയെയും മക്കളെയും തന്നിൽനിന്നു അകറ്റുവാൻ ഉത്സാഹിക്കയും ചെയ്തു. ക്രിസ്ത്യാനികളിൽനിന്നു തന്നെപ്പറ്റി അവൻ അറിഞ്ഞാറെയും ഗണ്യമാക്കിയില്ല. ഈവിധക്കാരനെ പിന്നീടു സ്നേഹിപ്പാൻ കഴിയുന്നവൻ ആരാകുന്നു. വായനക്കാരാ! നീ ഇതിനെ നിന്റെ അനുഭവംപോലെ വിചാരിക്കുക. അപ്പോൾ അതിന്റെ ശക്തി നിനക്കു മനസ്സിലാകും. ഇപ്രകാരമുള്ള ഉപദ്രവി അനുതപിച്ചു തിരിയേണ്ടുന്നതിനു അവന്റെ അടുക്കലേക്കു തന്റെ ദൂതനെ അയയ്ക്കുന്നു. വ്യസനിച്ചു നിരാശയിൽ വീഴുമ്പോൾ വാത്സല്യപുത്രനെപ്പോലെ യാതൊരു നീരസവും കൂടാതെ അവനെ പിടിച്ചുകയറ്റുന്നു. ഹാ! ഇപ്രകാരം പ്രവൃത്തിപ്പാൻ ആർക്കു കഴിയും! അവൻ അനുതപിക്കുമ്പോൾ മുമ്പിലത്തെ അതിക്രമങ്ങളെ യാതൊന്നിനെയും താൻ ഓർക്കുന്നില്ല. സഹോദരാ! ദൈവത്തിന്റെ കരുണയുള്ള സ്വഭാവത്തെ നീ നല്ലപോലെ അറിക. ആരും നശിച്ചുപോകുന്നതിനു തനിക്കിഷ്ടമില്ല. ഒറ്റികൊടുത്ത ദുഷ്ടശിഷ്യനെപോലും താൻ വിളിച്ചു ഓർപ്പിക്കുന്നു (കൊ. 22:48) തന്നെ ഉപേക്ഷിച്ചു ശപിച്ച പത്രോസിനെയും താൻ തിരിഞ്ഞുനോക്കുന്നു (ലൂക്കോ. 22:61). ഇതല്ലയോ മനുഷ്യനാൽ നിർണ്ണയിക്കപ്പെടുവാൻ കഴിയാത്ത സ്നേഹവും ക്ഷമയും! ഒരു പാപിയും നശിച്ചുപോകണമെന്നു ആഗ്രഹിക്കാതെ എല്ലാവരും ജീവിക്കണമെന്നു മാത്രം താൻ ആഗ്രഹിക്കുന്നു.

അതിനാൽ സഹോദരാ! നീയും നശിച്ചുപോകണമെന്നു തനിക്കു ആഗ്രഹമില്ലാത്തതുകൊണ്ടു നിന്റെ പാപങ്ങൾ എത്രതന്നെ വലുതായാലും നീ ഒട്ടും അധൈര്യപ്പെടാതെ കർത്താവിന്റെ അടുക്കലേക്കു തിരിഞ്ഞുകൊൾക. പാപികളുടെ രക്ഷിതാവായ തനിക്കു നിന്റെമേലുള്ള തന്റെ 'ദീർഘക്ഷമയെ രക്ഷ എന്നു വിചാരിക്കുക' (2 പത്രോ. 3:15). 'പാപം വർദ്ധിച്ചിടത്തു കൃപയും വർദ്ധിച്ചു' (റോമ. 15:20) എന്ന ദിവ്യവചനങ്ങളെ ഓർത്തുകൊൾക. ഏതെങ്കിലും വിധത്തിൽ നിന്നെ നിരാശയിൽ അകപ്പെടുത്തേണമെന്നു മാത്രമേ പിശാചിനു താല്പര്യമുള്ളൂ. സത്യസ്നേഹിതന്റെയോ പിതാവിന്റെയോ അടുക്കൽ നിരാശപ്പെട്ടിട്ടു കാര്യമില്ല. നിരാശ ദൈവത്തിൽനിന്നു അകറ്റി നാശത്തിലേക്കു നിന്നെ കൊണ്ടുപോകുന്നതാകുന്നു എന്നു അറിഞ്ഞു ധൈര്യപ്പെട്ടു രക്ഷകനിൽ അഭയംപ്രാപിച്ചുകൊൾക. കടുംചുവപ്പായ നിന്റെ പാപങ്ങൾ ഹിമംപോലെ വെണ്മയായിത്തീരും. ശർബ്ബീൽ ആദ്യം നിരാശപ്പെടുകയും പിന്നീടു സഹദായുടെ കിരീടം വാങ്ങുകയും ചെയ്തതു നീ കാണുന്നുവല്ലോ. മഹാവിശുദ്ധന്മാരും സഭയുടെ ബലമുള്ള തൂണുകളും ആയിത്തീർന്ന പരിശുദ്ധന്മാരിൽ പലരും ആദ്യം ദോഷികൾ ആയിരുന്നു എന്നു ചരിത്രത്തിൽ മനസ്സിലാക്കാവുന്നതാകുന്നു. അതിനാൽ വായനക്കാരാ നിന്റെ അസംഖ്യം പാപം നിമിത്തം നിരാശപ്പെടാതെ, ശർബ്ബീലിനെപ്പോലെ ഒരു മഹാപരിശുദ്ധനാകുവാൻ കഴിയുമെന്നുള്ള ധൈര്യത്തോടെ, ഇതുമുതൽ നിന്റെ ദുഷ്ടതയെ വിട്ടു കർത്താവിൽ അഭയം പ്രാപിക്ക.

സഹോദരാ, ഏതു വിധമുള്ള പാപവും മോചിക്കപ്പെടുമെന്നുള്ള അറിവു തിന്മയ്ക്കു സഹായിക്കുന്നതായി തീരരുതേ. 'കൃപ വർദ്ധിപ്പാനായിട്ടു നാം പാപത്തിൽ വസിക്ക എന്നോ, അതരുത്' (റോമ. 6:1) എന്നാകുന്നു കല്പന. ശർബ്ബീൽ ദൈവകരുണയെ ആസ്പദമാക്കിക്കൊണ്ടു പിന്നെയും പാപം ചെയ്തില്ല. അതിനാൽ കർത്താവിന്റെ മഹത്ത്വത്തിനായി നിന്റെ സമയത്തെ ചിലവഴിച്ചു ഒരു സത്യഭടനും കർത്താവിന്റെ വാത്സല്യപുത്രനുമായി തീർന്നുകൊൾക.

കർത്താവു ശർബ്ബീലിനെ വിളിച്ചതു ബർസമിയാ മുഖാന്തിരമായിരുന്നു. പലരെയും പല വിധത്തിൽ ഓരോരുത്തനും ചേരുന്ന അവസ്ഥയിൽ താൻ വിളിക്കുന്നു. വിളിയെല്ലാം ഒരുവിധത്തിൽ ആയിരിക്കണമെന്നു വിചാരിച്ചു നിന്റെ വിളിയെ തിരിച്ചറിയാതിരിപ്പാൻ സംഗതി വരരുത്. അരിഷ്ടനായ യഹൂദായെപ്പോലെ നിന്റെ വിളിയെ അഗണ്യമാക്കാതെ, ശർബ്ബീലിനെപ്പോലെ ദിവ്യവിളിയെ അനുസരിക്ക. സമയത്തെപ്പറ്റി നിനക്കു നിശ്ചയമില്ല. 'ഇന്നോ നാളെയോ ഇന്ന പട്ടണത്തിലേക്കു പോയി ഒരു വർഷം അവിടെ താമസിച്ചു കച്ചവടം ചെയ്തു ലാഭിക്കാം എന്നു പറയുന്നവരെക്കുറിച്ചു നാം എന്തു പറയേണ്ടൂ. നാളെ എന്തുണ്ടാകുമെന്നു അവർ അറിയുന്നില്ല. എന്തെന്നാൽ നമ്മുടെ ജീവൻ അല്പം കാണപ്പെട്ടു മാഞ്ഞു ഇല്ലാതായി പോകുന്ന പുകയല്ലാതെ എന്താകുന്നു? (യാക്കോ. 13:14).

നിന്റെ ശത്രുവായ പിശാചു യാതൊരു നന്മയിൽനിന്നും നിന്നെ വിരോധിക്കയില്ല. നാളെയാകട്ടെ എന്നു പറഞ്ഞു തിന്മ പ്രവർത്തിക്കാൻ നിന്നെ ഉത്സാഹിപ്പിക്കും. വഞ്ചിക്കപ്പെടരുത്. 'യജമാനൻ ഏതു സമയത്തു വരുമെന്നു നിശ്ചയമില്ലാത്തതിനാൽ ഉണർന്നിരിപ്പിൻ'. സമയം വളരെ ചുരുക്കം എന്നറിഞ്ഞു വേറൊരു വിളിയെക്കുറിച്ചാശിക്കാതെ സാത്താന്റെ ഗുണദോഷത്തെ ധിക്കരിച്ചു കർത്താവിനു ചേരുക. ശർബ്ബീലിനെപ്പോലെ നിന്റെ ആദ്യക്രിയകളിൽ ലജ്ജിക്കയും കർത്താവിൽ ഏറ്റുപറയുന്നതിനും തന്റെ ക്രിയകളെ പ്രവൃത്തിക്കുന്നതിനും ലജ്ജിക്കാതിരിക്കയും ചെയ്ക.

ഇതിനു പരിശുദ്ധ സഹദായുടെ പ്രാർത്ഥന നിനക്കു സഹായിക്കട്ടെ, ആമ്മീൻ.

**(തുടരും)**



**സഭാതേജസ്സ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് മലങ്കര മെത്രാപ്പോലീത്തായുടെ 111-ാം ഓർമ്മപ്പെരുന്നാൾ ആർത്താറ്റ് സെന്റ് ഗ്രിഗോറിയോസ് അരമന ചാപ്പലിൽ കൊണ്ടാടുന്നു.**

ലേഖനം

# കൊടിയേറ്റവും കൊടിയിറക്കവും

## നവ സംന്യാസത്തിന്റെ സർഗസംവേദന സാധ്യതകൾ

ഫാ. ഡോ. കെ. എം. ജോർജ്ജ്

കോവിഡാനന്തര ലോകത്തിൽ ഒരു നവീന സംന്യാസ പ്രസ്ഥാനത്തിന്റെ സാധ്യതയെക്കുറിച്ച് മുൻ ലേഖനത്തിൽ സൂചിപ്പിച്ചിരുന്നല്ലോ. ഫ്രാൻസിസ് മാർപാപ്പയുടെയും ദലൈലാമയുടെയും പ്രവാസജീവിതശൈലിയും വ്യക്തിപരമായ നയങ്ങളും സൂചിപ്പിക്കുന്നതുപോലെ ഒരു വിരക്ത പ്രതിബദ്ധത കുറെ ആളുകളെ എങ്കിലും ആകർഷിക്കാനിടയുണ്ട്. ഔദ്യോഗികമായി ഒരു പ്രത്യേക ജനവിഭാഗത്തിന്റെ നേതൃസ്ഥാനം വഹിക്കവേ അതിൽ ആസകലം മുങ്ങാതെ അതിനോട് നിസ്സംഗത പുലർത്തിക്കൊണ്ടുതന്നെ, അതുപയോഗിച്ച് മനുഷ്യരാശിയോടും മാനുഷിക മൂല്യങ്ങളോടും സമർപ്പണബോധവും ഐക്യദാർഢ്യവും പ്രകടിപ്പിക്കുന്നതിനെയാണ് 'വിരക്ത പ്രതിബദ്ധത' (detached commitment) എന്നു വിശേഷിപ്പിച്ചത്. ഇവിടെ പ്രസിഡന്റ് ട്രംപിനെപ്പോലെ വിരക്തിയോ വിശിഷ്യാ പ്രതിബദ്ധതയോ ഇല്ലാതെ സ്വാർത്ഥബദ്ധമായ രാഷ്ട്രീയ പ്ലവത്വം പ്രകടിപ്പിക്കുന്ന വ്യക്തികളെ പ്രത്യേകം എടുത്തു പറയേണ്ട ആവശ്യമില്ല. അവരാണ് സമൂഹത്തിൽ നാം കാണുന്ന ബഹുഭൂരിപക്ഷം നേതൃരൂപങ്ങളും.

ഫ്രഞ്ചു സർക്കാരിൽ മന്ത്രിയും പണ്ഡിതനും എഴുത്തുകാരനുമായിരുന്ന അലൻ പെയ്ർഫിറ്റ് (Alain Peyerfitte) 1973-ൽ എഴുതിയ 'ചൈന ഉണരുമ്പോൾ ലോകം വിറയ്ക്കും' എന്ന പുസ്തകം വളരെ പ്രസിദ്ധമായതാണ്. ഫ്രഞ്ച് പ്രസിഡന്റായിരുന്ന ഷാർല്ദ്ഗോളിന്റെ ആരാധകനും അനുഗാമിയുമായിരുന്ന പെയ്ർഫിറ്റ് ഒരു ഔദ്യോഗിക ഡലിഗേഷന്റെ തലവനായി 1971-ൽ ചൈന സന്ദർശിച്ചു. ചെയർമാൻ മാവോ സേതുങ്ങിന്റെ സാംസ്കാരിക വിപ്ലവം കത്തിനിന്ന സമയമായിരുന്നു. ആ സന്ദർശനത്തിന്റെ അടിസ്ഥാനത്തിൽ പെയ്ർഫിറ്റ് എഴുതിയ പുസ്തകം കുറെ വിവാദങ്ങളും സൃഷ്ടിച്ചു. ലക്ഷക്കണക്കിന് ചൈനാക്കാരുടെ രക്തം ചിന്തിയ മാവോയുടെ സാംസ്കാരിക വിപ്ലവത്തെ വേണ്ടത്ര വിമർശിച്ചില്ല എന്നതായിരുന്നു ആരോപണം. യൂറോപ്പിന്റെ സാംസ്കാരിക ചരിത്രം നന്നായി പഠിച്ചിരുന്ന ഗ്രന്ഥകാരൻ ചൈന മുഴുവൻ ഒരു സംന്യാസാശ്രമം പോലെയാണ് പ്രവർത്തിച്ചുകൊണ്ടിരുന്നത് എന്നെഴുതി. സമൂഹത്തിൽ പദവികളുടെയും സ്ഥാനങ്ങളുടെയും വലിപ്പച്ചെറുപ്പം കൂടാതെ എല്ലാവരും ഒരേ വസ്ത്രം ധരിക്കയും ഒരേ ഭക്ഷണം കഴിക്കയും ചുമതലപ്പെടുത്തുന്ന ഏതു ജോലിയും അനുസരണയോടും സമർപ്പണത്താടും കൂടി നിർവഹിക്കുകയും ചെയ്യുന്നത് നിരീക്ഷിച്ച ഫ്രഞ്ച് പണ്ഡിതന് സ്വാഭാവികമായും അത്തരമൊരു ജീവിതശൈലിക്ക് യൂറോപ്പിലെ മധ്യകാല സംന്യാസപ്രസ്ഥാനവുമായി സാമ്യം തോന്നിയതിൽ അത്ഭുതമില്ല. ലോകത്തെ ഞെട്ടിപ്പിക്കുന്ന വൻ ക്രൂരതകൾ ചൈനയിൽ അക്കാലത്ത് അരങ്ങേറിയെങ്കിലും അതിശക്തമായ ഒരു ജനതയായിത്തീരാൻ ആവശ്യമായ അച്ചടക്കവും ത്യാഗവും അദ്ധ്വാനവും അവർ കൈവരിക്കാൻ സാംസ്കാരിക വിപ്ലവത്തിന്റെ അടിച്ചേൽപ്പിക്കലുകൾ നിമിത്തമായിത്തീർന്നു എന്നാണ് പെയ്ർഫിറ്റ് സൂചിപ്പിച്ചത്. പുസ്തകത്തിന്റെ ശീർഷകമായി കൊടുത്തിരിക്കുന്നത് പത്തൊൻപതാം നൂറ്റാണ്ടിന്റെ ആദ്യ വർഷങ്ങളിൽ നെപ്പോളിയൻ ബോണപ്പാർട്ട് നടത്തി എന്നു പറയപ്പെടുന്ന പ്രവചനഭാഗമാണ്. ചൈനയെ ഒരു സിംഹത്തോട് ഉപമിച്ച് നെപ്പോളിയൻ പറഞ്ഞുവത്രേ: 'ഇപ്പോൾ അത് ഉറങ്ങട്ടെ. അതുണരുമ്പോൾ, ലോകം ഞെട്ടിത്തെറിക്കും!' അതായത് തികച്ചും സംഘടിതവും സംഘടിത മതത്തിന്റെ ചട്ടക്കൂടിൽ ഒതുക്കി നിർത്തിയതുമായ ഒരു സംന്യാസശൈലിയുടെ അർത്ഥത്തിലല്ല, ചരിത്രപരമായ പരിണാമവികാസങ്ങളിൽ മതങ്ങൾക്കും അവയിൽ നിന്നുൽഭവിച്ച പല പ്രസ്ഥാനങ്ങൾക്കും കാര്യമായ പോറലുകൾ ഏറ്റിട്ടുണ്ടെന്നും അവയുടെ വിശ്വാസ്യതയ്ക്ക് കുറെയേറെ ഭംഗം വന്നിട്ടുണ്ടെന്നുമുള്ള കാര്യത്തിൽ സംശയമില്ല. ബൗദ്ധ, ക്രൈസ്തവ സംന്യാസ പ്രസ്ഥാനങ്ങൾ ഉദാഹരണം മാത്രമാണ്.




**കോവിഡ് ലോക്ഡൗൺ കാലത്ത് എല്ലാവരും അവരവരുടെ വീടുകളിൽത്തന്നെ കഴിയണമെന്ന് കൽപ്പിച്ച അധികാരികൾ വീടില്ലാത്ത കോടികളുടെ കാര്യം ഒന്നും പറഞ്ഞില്ല. പക്ഷേ, ഒരു വീടും സുരക്ഷിതമല്ലെന്നും, നമ്മുടെ പൊതുവീടായ ഈ ഭൂമി തന്നെ വൈറസിൽ നിന്ന് സുരക്ഷിതമല്ലെന്നും നാം മനസ്സിലാക്കിയത് ഒരു നവ ആധ്യാത്മികതയിലേക്കുള്ള വഴി തുറക്കാനിടയുണ്ട്.**

എന്നാൽ സംന്യാസം അതിന്റെ ആദിരൂപങ്ങളിൽ ആവിഷ്ക്കരിക്കാൻ ശ്രമിച്ച ചില മൂല്യങ്ങളുണ്ട്. ആ മൂല്യങ്ങൾ ചിരസ്ഥായികളാണെന്നും ഇനിമേൽ കോവിദന്തരീക്ഷത്തിൽ ജീവിക്കാൻ നിർബന്ധിതമായ നമ്മുടെ ലോകത്തിൽ അവ വളരെയേറെ പ്രസക്തങ്ങളാണെന്നുമുള്ള ബോധ്യത്തിൽ നിന്നാണ് നവ സംന്യാസത്തെക്കുറിച്ച് ഇവിടെ പറയുന്നത്.

പാപ്പാ ഫ്രാൻസിസും പതിനാലാം ദലൈലാമയും പ്രവാസികളാണെന്ന് അവരുടെ ആത്മാവബോധത്തിൽ നിന്നുതന്നെ തെളിയുന്നുണ്ട്. ഇക്കാര്യം നാം ആദ്യമേ സൂചിപ്പിച്ചു. രണ്ടുപേരും സത്രവാസികളാണെന്നും പറഞ്ഞു. തീർത്ഥാടകരാണ് രണ്ടുപേരും.

നവസംന്യാസത്തിൽ ഇതൊക്കെ പ്രധാനമാണ്. ലോകം മുഴുവനും ലോക്ഡൗൺ ഉണ്ടാവുകയും നമുക്ക് ഓടി രക്ഷപ്പെടാനും അഭയം തേടാനും ഈ ഭൂമിയിൽ ഒരിടവും ഇല്ലാതാവുകയും ചെയ്തപ്പോൾ എല്ലാ മനുഷ്യരും പ്രവാസികളായി. ഈ ലോകം തന്നെ അതായത് നാം സൃഷ്ടിച്ച നഗരങ്ങളും ആരാധനാലയങ്ങളും ഓഫീസുകളും വ്യവസായങ്ങളും വിനോദകേന്ദ്രങ്ങളും നമുക്ക് അന്യവും പരദേശികവുമായി മാറി. നാം വഴിയാത്രക്കാരാണെന്ന് ബോധ്യപ്പെട്ടു. ഇപ്പോൾ നാം വസിക്കുന്ന ഭവനങ്ങൾ സത്രങ്ങളാണെന്നും കുറേപ്പേർക്കെങ്കിലും മനസ്സിലായി. ഇത് കോവിഡിനു വളരെ മുൻപുതന്നെ ദലൈലാമയ്ക്കും പാപ്പാ ഫ്രാൻസിസിനും ബോധ്യപ്പെട്ട കാര്യങ്ങളായിരുന്നു. അതിനനുസരിച്ച് അവർ ജീവിതശൈലിയും പെരുമാറ്റരീതിയും രൂപപ്പെടുത്തുകയും ചെയ്തു.




# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH





മരണമെന്നോ നിദ്രയെന്നോ സമാധിയെന്നോ നിർവാണമെന്നോ എന്തു പേരു വിളിച്ചാലും ഭൗതികജീവിതത്തിന്റെ അന്ത്യത്തെക്കുറിച്ചുള്ള പ്രാഥമികവും തീക്ഷ്ണവുമായ ബോധം പുരാതന സംന്യാസസങ്കൽപ്പത്തിൽ വ്യക്തമായി കാണാം. ഭാവിയിലെ ഈ അന്ത്യബിന്ദുവിൽ നിന്നാണ് വർത്തമാനകാലത്തിലെ മുൻഗണനാക്രമവും ജീവിതശൈലിയും രൂപപ്പെടുത്തുന്നത്. ഗ്രീക്ക് ഭാഷയിൽ telos എന്ന വാക്കിന് ലക്ഷ്യം, ഉദ്ദേശ്യം, അന്ത്യം, വിദൂരസ്ഥം തുടങ്ങിയ അർത്ഥങ്ങളുണ്ട്. നമ്മുടെ ടെലിഫോണും ടെലികാസ്റ്റുമെല്ലാം ആ വാക്ക് ഉപയോഗിക്കുന്നുണ്ട്. ഇംഗ്ലീഷിൽ teleology എന്ന പദമുണ്ടല്ലോ. ഏതെങ്കിലുമൊരു പ്രതിഭാസത്തെ വിശദീകരിക്കുന്നതിന് അതിന്റെ ഉദ്ദേശ്യലക്ഷ്യങ്ങൾ അടിസ്ഥാനമായി കരുതുന്ന രീതിയാണത്. ചരിത്രത്തിന്റെ അർത്ഥം നാം വിശദീകരിക്കാൻ ശ്രമിക്കുന്നത് അതിന്റെ അന്തിമലക്ഷ്യത്തിന്റെ അടിസ്ഥാനത്തിലാണ്. മതപരമായ ലക്ഷ്യമോ, മതേതരമായ ലക്ഷ്യമോ, ലക്ഷ്യമില്ലായ്മയോ നാം ചരിത്രത്തിന് നൽകുന്നതനുസരിച്ചാണ് നമ്മുടെ ചരിത്രബോധവും, അർത്ഥകൽപ്പനയും രൂപമെടുക്കുന്നത്. ശാസ്ത്രത്തിനും സാങ്കേതികവിദ്യയ്ക്കും രാഷ്ട്രീയത്തിനും ധാർമ്മികതയ്ക്കുമെല്ലാം ഈ ഉദ്ദേശ്യലക്ഷ്യ ന്യായം ബാധകമാണ്.

സംന്യാസത്തിൽ പ്രാഥമികമായി വ്യക്തിയുടെ മരണം എന്ന അന്ത്യബിന്ദുവിനെ ആസ്പദമാക്കി തന്റെ ജീവിതവിളിയും ചര്യകളും ഇടപെടലുകളും ഓരോ സംന്യാസിയും ക്രമീകരിക്കുക എന്ന ആശയം പ്രബലമാണ്. എല്ലാ വ്യക്തികൾക്കും ഇതേ അന്ത്യബിന്ദു തന്നെയാണെങ്കിലും, മിക്കവാറും എല്ലാവരും തന്നെ അതിനെ മറച്ചുവയ്ക്കാനും ഓർക്കാതിരിക്കാനും ശ്രമിക്കുന്നു. ജീവനെ നിലനിർത്താനും പരിപോഷിപ്പിക്കാനും കൈമാറിക്കൊടുക്കാനുമുള്ള വ്യഗ്രതയിൽ മരണത്തെ ശത്രുവായിട്ടാണ് അവിടെ കാണുന്നത്. ഇത് സ്വാഭാവികമാണ്. ബ്രഹ്മചര്യം, ഗൃഹസ്ഥം, വാനപ്രസ്ഥം, സംന്യാസം എന്ന ചതുരാശ്രമങ്ങളും ധർമാർത്ഥകാമമോക്ഷങ്ങളായി പുരുഷാർത്ഥങ്ങളും ഇന്ത്യൻ പാരമ്പര്യത്തിൽ ക്രമീകരിക്കപ്പെട്ടത് മരണത്തെ മറന്നുകൊണ്ടല്ല. ഇവിടെ സംന്യാസി വ്യത്യസ്തനാണ്. മരണത്തെ ശത്രുവായല്ല, സ്നേഹിതനായിട്ട് കാണാനാണ് മിക്ക സംന്യാസിമാരും പരിശീലിപ്പിക്കപ്പെടുന്നത്.

ആധുനികശാസ്ത്രം മരണത്തെ പരിഗണിക്കുന്നത് അതിനെ ശത്രുവായി കണ്ട് തോൽപ്പിക്കാനാണ്. ഇപ്പോൾ ബയോടെക്നോളജിയിൽ ഇതോട് ബന്ധപ്പെട്ടു നടക്കുന്ന ഗവേഷണങ്ങൾ Human Enhancement എന്ന ലക്ഷ്യമാണ് സ്വീകരിച്ചിരിക്കുന്നത്. ആർട്ടിഫിഷ്യൽ ഇന്റലിജൻസ്, ക്വാണ്ടം കമ്പ്യൂട്ടിങ് തുടങ്ങിയവയുടെ സഹായത്തോടെ മനുഷ്യായുസ്സിനെ നീട്ടുക മാത്രമല്ല, ശാരീരികമായും മാനസികമായും ബൗദ്ധികമായും സൂപ്പർമാൻ പദവിയിലേക്ക് മനുഷ്യനെ ആനയിക്കുക എന്നതാണ് ലക്ഷ്യം. ഇപ്പോൾ മനുഷ്യന്റെ സവിശേഷമായ എല്ലാ കഴിവുകളെയും ജീവനെത്തന്നെയും മരണം തുടച്ചുകളയുന്നെങ്കിൽ ഇനി മരണത്തെ തുടച്ചുകളഞ്ഞ് മനുഷ്യനെ ചിരഞ്ജീവിയും അതിമാനുഷനുമാക്കാനാണ് ബയോ എഞ്ചിനീയറിംഗിൽ ജീൻ എഡിറ്റിംഗ് ഹ്യൂമൻ എൻഹാൻസ്മെന്റ് തുടങ്ങിയ പദ്ധതികൾ ഉന്നംവയ്ക്കുന്നത്.

എന്നാൽ എത്ര ആകസ്മികമായിട്ടാണ് കൊറോണ വൈറസ് വന്ന് എല്ലാ മനുഷ്യസംരംഭങ്ങളെയും സ്തംഭിപ്പിച്ചത്. നാം പടുത്തുയർത്തിയ മഹാനേട്ടങ്ങൾക്കു മുമ്പിൽ അദൃശ്യമായ വൈറസ് ഉയർത്തിയ ചോദ്യത്തിന് ഉത്തരം നൽകാൻ ആർക്കും ഒന്നിനും സാധ്യമല്ല. വാക്സിൻ കണ്ടുപിടിച്ച് വൈറസിനെ തോൽപ്പിക്കാമെന്ന് നമുക്കു പറയാം. പക്ഷേ അതിഭീകരന്മാരായ വൈറസുകൾ വേറെ വരാം എന്ന് വൈറോളജിസ്റ്റുകൾ മുന്നറിയിപ്പ് നൽകുന്നു. ചുരുക്കത്തിൽ ഭൗതികമായ ജീവന് ഒരവസാനമുണ്ട് എന്ന സത്യത്തെ നിഷേധിക്കുവാൻ ഇപ്പോൾ നമുക്കാവില്ല എന്നാണ് കൊറോണ നൽകുന്ന ഒരു പാഠം. അതുകൊണ്ട് ഇനിമേൽ ശാസ്ത്രീയ ഗവേഷണങ്ങളോ സാങ്കേതികവിജ്ഞാനമോ ആവശ്യമില്ല എന്നല്ല അതിന്റെ അർത്ഥം. രണ്ടു മൂന്നു നൂറ്റാണ്ടുകളായി നാം കൊടിയേറ്റിയ ആധുനിക നാഗരിക സംസ്കാരത്തിന്റെ വികാസപരിണാമങ്ങൾക്ക് ഒരു കൊടിയിറക്കമുണ്ടെന്ന് നാം ധരിക്കയും, ആ കൊടിയിറക്കമെന്ന അന്ത്യബിന്ദു മുമ്പിൽ കണ്ട് ഒരു പുതിയ ലോകക്രമവും ജീവിതശൈലിയും ഉരുത്തിരിക്കണമെന്നും മാത്രമേ ഇപ്പറഞ്ഞതിന് അർത്ഥമുള്ളു. അനന്തമായ പുരോഗതി, വികസനം തുടങ്ങിയ ആശയങ്ങൾ ഗൗരവമായി പുനഃപരിശോധിക്കയും വേണം. അങ്ങനെ ചെയ്തില്ലെങ്കിൽ എന്താണ് കുഴപ്പം എന്നു ചോദിച്ചാൽ ഒരുത്തരമേയുള്ളു. പാരിസ്ഥിതികമായി നമ്മുടെ ഭൂമിയുടെ സഹനശേഷിയും സംവഹനശേഷിയും നെല്ലിപ്പലകയിൽ എത്താറായി. ഇനി അധികകാലം നമുക്ക് അതിജീവന സാഹചര്യം ഉണ്ടാവാനിടയില്ല. ഇവിടെയാണ് ഒരു സംന്യാസി, മരണം എന്ന അന്തിമബിന്ദുവിൽ നിന്ന് പുറകോട്ട് നോക്കി അല്ലെങ്കിൽ, പ്രകൃതിദൃശ്യം വരയ്ക്കുന്ന ഒരു ചിത്രകാരൻ ഏറ്റവും അകലെയുള്ള ബിന്ദുവിൽ നിന്ന് വരച്ചുതുടങ്ങുകയും ക്രമേണ അടുത്തടുത്തുള്ളത് വരച്ച് അവസാനം തൊട്ടടുത്തുള്ളത് (foreground) വരയ്ക്കുകയും ചെയ്യുന്നതുപോലെ ജീവിതചിത്രത്തിന്റെ രൂപരേഖകളും വിശദാംശങ്ങളും സൃഷ്ടിക്കുന്ന ഒരു മാതൃക നമ്മുടെ ലോകത്തിന് നൽകുന്നത്.


**അനന്തമായ പുരോഗതി, വികസനം തുടങ്ങിയ ആശയങ്ങൾ ഗൗരവമായി പുനഃപരിശോധിക്കയും വേണം. അങ്ങനെ ചെയ്തില്ലെങ്കിൽ എന്താണ് കുഴപ്പം എന്നു ചോദിച്ചാൽ ഒരുത്തരമേയുള്ളു. പാരിസ്ഥിതികമായി നമ്മുടെ ഭൂമിയുടെ സഹനശേഷിയും സംവഹനശേഷിയും നെല്ലിപ്പലകയിൽ എത്താറായി. ഇനി അധികകാലം നമുക്ക് അതിജീവന സാഹചര്യം ഉണ്ടാവാനിടയില്ല.**


ക്രൈസ്തവ ദൈവശാസ്ത്രത്തിൽ യുഗാന്ത്യദർശനം (Eschatology) എന്ന പഠന വിഭാഗമുണ്ട്. ഗ്രീക്കിൽ eschaton എന്നാൽ അന്ത്യം, സ്ഥലകാലങ്ങളുടെ ഉപസംഹാരം എന്നൊക്കെ ഇവിടെ അർത്ഥമുണ്ട്. എന്നാൽ പലപ്പോഴും രേഖീയമായ ഒരു ചരിത്രത്തിന്റെയും കാലത്തിന്റെയും (linear time) സമാപനം എന്ന അർത്ഥത്തിലാണ് പാശ്ചാത്യ ദൈവശാസ്ത്ര ചിന്തകർ പലരും ഇതെടുക്കുന്നത്. അങ്ങനെയാവുമ്പോൾ പുരോഗതി, ചരിത്രപരമായ വികസനം തുടങ്ങിയവയ്ക്ക് അനന്തമായ സാധ്യതകളുണ്ട്. അത്തരം വികസനത്തിന്റെ ആരവങ്ങൾക്കും ആഘോഷങ്ങൾക്കുമിടയിൽ, അന്ത്യം എന്ന ആശയം വിസ്മരിക്കപ്പെടുകയും ചരിത്രവും കാലവും അനന്തമായി നീളുകയും ചെയ്യും. അങ്ങനെയൊരവസ്ഥയിലാണ് നാം ഇപ്പോൾ.

എന്നാൽ പൗരസ്ത്യദർശനങ്ങളിൽ, ചാക്രിക ചരിത്രസങ്കൽപ്പമുണ്ട്. യുഗങ്ങൾ അവസാനിക്കയും മഹാപ്രളയത്തോടെ അവ ആവർത്തിച്ച് വരുകയും ചെയ്യുന്ന ഈ സങ്കൽപ്പനത്തിൽ ചരിത്രവും കാലവും കേവലം രേഖീയമല്ല. പ്രായോഗിക വ്യാവഹാരികമണ്ഡലത്തിൽ, ചരിത്രവും അതിന്റെ ഉത്തരവാദിത്വങ്ങളും വിസ്മരിക്കപ്പെടാനുമിടയുണ്ട്.

ഒരു പക്ഷേ രേഖീയവും ചാക്രികവുമായ സങ്കൽപ്പനങ്ങളെ സമന്വയിപ്പിക്കുന്ന ഒരു കാല-ചരിത്ര കൽപ്പന നമുക്കാവശ്യമാണ്. ശാസ്ത്രവും ടെക്നോളജിയും ആയുസും ആരോഗ്യവും അതിരില്ലാതെ പുരോഗമിക്കയും വികസിക്കയും ചെയ്യുന്ന ധാരണയെ സർഗാത്മകമായി, അതായത് അവയുടെ നന്മകളെയും ചരിത്രപരമായ ഉത്തരവാദിത്വങ്ങളെയും തള്ളിപ്പറയാതെ തിരുത്താനുള്ള സങ്കൽപ്പന സംവിധാനങ്ങൾ എല്ലാ മതത്തിലുമുണ്ട്. പക്ഷേ ഇപ്പോൾ ലോകം മുഴുവനും, കഴിഞ്ഞ 500 വർഷങ്ങളായി വിസ്മയനീയമായ പ്രാഭവത്തോടെ വികസിച്ചു വന്ന പാശ്ചാത്യ യൂറോപ്യൻ പാരഡൈമിന് ഉള്ളിലാണ്. വൈറസും അത് നല്കുന്ന മരണഭയവും അത് തത്ക്കാലം നിശ്ചലമാക്കിയ മനുഷ്യപുരോഗതിയും, എന്നാൽ അതിജീവനത്തിനുള്ള മനുഷ്യപ്രത്യാശയും എല്ലാം കണക്കിലെടുത്താൽ ഒരു പുതിയ ആധ്യാത്മിക സംരംഭത്തിന് വലിയ പ്രസക്തിയുണ്ട്.

പാപ്പാ ഫ്രാൻസിസിന്റെയും ദലൈലാമയുടെയും പ്രവാസീബോധത്തെക്കുറിച്ച് സൂചിപ്പിച്ചിരുന്നു. ഇത് സംന്യാസത്തിന്റെ അന്തസ്സത്തയിലുള്ളതാണ്. തീർത്ഥാടനം നടത്തുകയും താത്ക്കാലിക പാർപ്പിടങ്ങളായ സത്രങ്ങളിൽ /കൂടാരങ്ങളിൽ പാർക്കുകയും ചെയ്യുന്നവർ പ്രവാസികളാണ്. എന്നാൽ ലോകത്തിൽ ലക്ഷോപലക്ഷം പാവങ്ങൾ അഭയാർത്ഥികളായി, പ്രവാസികളായി കൂടാരങ്ങളിൽ പാർക്കാൻ നിർബന്ധിതരാണ്. അവരുടെ നിർബന്ധിത പ്രവാസത്തോടും ഐക്യദാർഢ്യം പ്രകടിപ്പിച്ചുകൊണ്ടാണ് ചിലരൊക്കെ ആ അനുഭവം സ്വമേധയാ പങ്കിട്ടെടുക്കുന്നത്. ഉടുതുണിക്ക് മറുതുണിയില്ലാത്ത തന്റെ നാട്ടുകാരോട് ചേർന്നുനില്ക്കാനും, അവർക്ക് സ്വന്തമായി തുണി നെയ്യാനും മാന്യമായി ഉടുക്കാനുമുള്ള സ്വാതന്ത്ര്യം നിഷേധിച്ച ബ്രിട്ടീഷ് സാമ്രാജ്യത്തോട് പ്രതിഷേധിക്കാനുമാണല്ലോ മഹാത്മാഗാന്ധി അല്പവസ്ത്രധാരിയായത്.

വ്യക്തിപരമായി ബുദ്ധനും ക്രിസ്തുവിനുമൊന്നും കയറിക്കിടക്കാൻ ഇടമില്ലാതിരുന്നതുകൊണ്ടല്ല, അവർ നാടോടികളായി മാവിൻതോപ്പുകളിലും വേണുവനങ്ങളിലും ഒലിവിൻതോട്ടങ്ങളിലും ഒഴിഞ്ഞ കുന്നുകളിലും രാപാർത്തത്. തല

ചായ്ക്കാൻ ഇടമില്ലാത്ത ധാരാളം പാവങ്ങളായ മനുഷ്യപുത്രർ ഈ ലോകത്തിൽ ഉള്ളതുകൊണ്ടാണ് അവരെപ്പോലെ നിസ്വരും അഭയഹിതരുമാവാൻ അവർ തീരുമാനിച്ചത്. അതോടൊപ്പം നമ്മുടെ ഭൗതികമായ എല്ലാ അഭയങ്ങളുടെയും അസ്ഥിരതയും ക്ഷണികതയും അനാവരണം ചെയ്ത് വെറും ലൗകികതയുടെ അതിരുകൾക്കപ്പുറത്തേക്ക് ജനങ്ങളെ നയിക്കാനുമാണ് അവർ ഭവനരഹിതരായത്. ഭൗതികമായി വീടില്ലാത്തവർക്ക് വീടു കൊടുക്കാനും വീടുള്ളവരെ അതിന്റെ ഭൗതികമായ സംരക്ഷണഭിത്തികൾക്ക് പുറത്തേക്ക് നയിക്കാനുമുള്ള ഒരു ധാർമികവ്യവസ്ഥയാണ് ഇതിൽ നിന്ന് ഉരുത്തിരിഞ്ഞത്. വീടുവിടൽ (homelessness) ഒരു പുരാതന സംന്യാസമൂല്യമാണ്. കോവിഡ് ലോക്ഡൗൺ കാലത്ത് എല്ലാവരും അവരവരുടെ വീടുകളിൽത്തന്നെ കഴിയണമെന്ന് കൽപ്പിച്ച അധികാരികൾ വീടില്ലാത്ത കോടികളുടെ കാര്യം ഒന്നും പറഞ്ഞില്ല. പക്ഷേ, ഒരു വീടും സുരക്ഷിതമല്ലെന്നും, നമ്മുടെ പൊതുവീടായ ഈ ഭൂമി തന്നെ വൈറസിൽ നിന്ന് സുരക്ഷിതമല്ലെന്നും നാം മനസ്സിലാക്കിയത് ഒരു നവ ആധ്യാത്മികതയിലേക്കുള്ള വഴി തുറക്കാനിടയുണ്ട്.

തീർത്ഥാടനം എന്ന ആശയവും അനുഭവവും എല്ലാ മതങ്ങളെയും തമ്മിൽ കൂട്ടിയിണക്കുന്ന പൊതുവേദിയാണ്. ഉള്ളടക്കത്തിൽ വ്യത്യാസമുണ്ടെങ്കിലും ഏതെങ്കിലുമൊരു തരത്തിൽ തീർത്ഥാടന സങ്കൽപ്പമില്ലാത്ത ഒരു മതവുമില്ല. എന്താണതിനർത്ഥം? നമ്മുടെ വീട് വിട്ട് നാം വിദൂരസ്ഥമായ ഒരു ഇടം അഭയസ്ഥാനമായി കണ്ട് സ്വയം വഴിപോക്കരായും പരദേശികളായും അഭയാർത്ഥികളായും പ്രയാണം ചെയ്യുകയാണ് തീർത്ഥാടനത്തിൽ. താൽക്കാലികമാണെങ്കിലും നാം വീടുപേക്ഷിക്കുകയാണ്. ഭൗതികമായ നമ്മുടെ അഭയമായ എല്ലാറ്റിനോടും വിടചൊല്ലി, ഭക്ഷണത്തിനും, വസ്ത്രത്തിനും പാർപ്പിടത്തിലും അതീവ ലളിതമായ രീതി സ്വീകരിച്ച്, അകലെയൊരു ഇടം തേടി പോവുന്നു. ഇതിന്റെ ആധ്യാത്മികമായ മാനം നമുക്കറിയാം. എന്നാൽ ടൂറിസ്റ്റ് പറുദീസകളിലേക്കും വിനോദകേന്ദ്രങ്ങളിലേക്കും ചൂതാട്ടം, മദ്യം, മയക്കുമരുന്ന് തുടങ്ങിയവയുടെ വിഹാരസ്ഥലികളിലേക്കും പ്രയാണം ചെയ്യുന്നവരും സ്വയം വീടു വിട്ട് പ്രയാണം ചെയ്യുകയാണ്. അവർ തേടുന്ന തീർത്ഥം അവരെ അതിരുകൾക്കപ്പുറത്തേക്ക് നയിക്കുന്നില്ല എന്നു മാത്രം. മിക്കവാറും അവർ വിടാൻ ആഗ്രഹിച്ച വീടുകളിലേക്ക് അവർ അതിരൂക്ഷമായി തിരിച്ചു എറിയപ്പെടുകയും ചെയ്യും. ഇതൊരു വിരുദ്ധ സംന്യാസമാണ്.

വിഭവശേഷികളെല്ലാം മിക്കവാറും നാം കവർന്നെടുത്ത നമ്മുടെ ഭൂമി ഇനി ലളിത സംന്യാസത്തിന്റെ ആർജവാസക്തിയില്ലാത്ത, ത്യാഗനിർഭരമായ ഭാരരഹിതമായ, ജാഗ്രത്തായ സമൂഹപ്രയാണത്തിന്റെ ഹരിത ഭൂമികയാകണമോ, അതോ ദ്രവ്യലഹരിയുടെ ഉന്മാദവും വിനാശകരവുമായ മരുഭൂമി ആകണമോ എന്ന് നമുക്ക് നിശ്ചയിക്കാം.

മേൽപ്പറഞ്ഞതിനെല്ലാം അടിവരയിടുന്നതും നിയാമകമാകുന്നതും മനുഷ്യബോധമാണ്. പ്രകാശിതമായ ബോധം ലഭിച്ച മനുഷ്യൻ ലോകത്തിലുണ്ട്. അവരുടെ രണ്ടു പ്രതിനിധികളെയാണ് നാം എടുത്തുപറഞ്ഞത്. എല്ലാ തലങ്ങളിലും ബോധവത്ക്കരണം നടത്താൻ സർക്കാരുകളും സാമൂഹിക സംഘടനകളും ശ്രമിക്കുന്നുണ്ട്. ചില ചെറിയ ലക്ഷ്യങ്ങൾ നേടാൻ നല്ലതാണ്. എന്നാൽ ദീപ്തമായ ബോധമാണ് മനുഷ്യരാശിയ്ക്ക് ആവശ്യം. മനുഷ്യവർഗത്തിന്റെ മഹായുഗം എന്നു വിശേഷിപ്പിക്കാൻ നാം തയ്യാറായിക്കൊണ്ടിരുന്ന നമ്മുടെ ആധുനികയുഗം പെട്ടെന്ന് തമോമയമായത് ശാസ്ത്രീയബോധത്തിന്റെ അഭാവം കൊണ്ടല്ല; ആ ബോധം ഭാവദീപ്തമായില്ല, ഭൗതികതയുടെ ഭിത്തികൾക്കപ്പുറത്തേക്ക് അത് പോയില്ല എന്നതുകൊണ്ടാവാം. അതുകൊണ്ട് ആദ്യം ഭൂഖണ്ഡങ്ങളും, പിന്നെ സമുദ്രത്തിന്റെ ആഴങ്ങളും ആകാശത്തിന്റെ അറുതികളും കീഴടക്കി തങ്ങളുടെ വരുതിക്ക് നിർത്താൻ ശ്രമിച്ച സ്ഥൂലമായ ദ്രവ്യബോധം ഇനിമേൽ സൂക്ഷ്മവും പാരസ്പര്യത്തിന്റെ കണ്ണികളെ വിവേചിച്ചറിയുന്നതും ജീവന്റെ ലോലമായ തന്തുക്കളെ പരിചരിക്കുന്നതുമായ ആർദ്രബോധമായി മാറണം. ഒരു സംന്യാസിയെപ്പോലെ പൂർവാശ്രമത്തെ വിടുകയും വിസ്മരിക്കയും, അതിരുകളെ ലംഘിക്കുന്ന പ്രകാശിതമായ നവബോധത്തിന്റെ സൂക്ഷ്മാശ്രമത്തിലേക്ക് പ്രവേശിക്കയും ചെയ്യാൻ കുറെ മനുഷ്യർക്കെങ്കിലും കഴിഞ്ഞാൽ നമുക്കു കുറെക്കൂടി പ്രത്യാശയോടെ മനുഷ്യഭാവിയെക്കുറിച്ച് പറയാനാകും.

(കുറിപ്പ്: വ്യക്തിപരമായ ചില അനുഭവങ്ങൾ ഈ ലേഖനത്തിന് ആധാരമാണ്. ഫ്രാൻസിസ് മാർപാപ്പായെ മൂന്നവസരങ്ങളിൽ നേരിട്ടു കാണാനും ഒരു പ്രാവശ്യം അദ്ദേഹം താമസിക്കുന്ന സെന്റ് മാർത്താസ് ഭവനത്തിൽ രണ്ടു രാത്രികൾ താമസിക്കാനും, ഒരു നേരം അദ്ദേഹത്തോടൊപ്പം ഒരേ മേശയിൽ ഉച്ചഭക്ഷണം കഴിക്കാനും അടുത്തിരുന്ന് ധാരാളം സംസാരിക്കാനും ഭാഗ്യം ലഭിച്ചു. *Laudate Si* എന്ന അദ്ദേഹത്തിന്റെ പ്രസിദ്ധമായ പുസ്തകം നേരിട്ട് മാർപാപ്പായിൽ നിന്ന് സ്വീകരിക്കാനും കഴിഞ്ഞു. ദലൈലാമയെ 1986 മുതൽ പല വട്ടം ഡൽഹിയിൽ വച്ച് കാണാനും അദ്ദേഹത്തോടൊപ്പം ചില ചർച്ചകളിൽ പങ്കെടുക്കാനും ഭക്ഷണം കഴിക്കാനും അടുത്തകാലത്ത് ഹിമാചൽപ്രദേശിലെ അദ്ദേഹത്തിന്റെ ആസ്ഥാനമായ ധർമശാലയിൽ വച്ച് വീണ്ടും നേരിട്ട് കണ്ട് സംസാരിക്കുന്നതിനും അവസരം ലഭിച്ചു. ഈ രണ്ടു മഹാപുരുഷന്മാരും എളിയവനായ എന്നിൽ ഉണർത്തിയ ചിന്തകളാണ് ഇവിടെ കുറിച്ചത്)




**മദ്രാസ് ഭദ്രാസന സെമിനാരി വിദ്യാർത്ഥികളുടെ ശ്രമഫലമായി കുണ്ടറ ബസേലിയ ഓർത്തഡോക്സ് സെന്ററിൽ നിർമ്മിച്ച ബാഡ്മിന്റൺ കോർട്ട് പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയും മദ്രാസ് ഭദ്രാസനാധിപനുമായ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.**



**നിർധന രോഗികൾക്കായി 'കനിവ് HANDS OF HOPE' പദ്ധതിക്ക് തുടക്കമായി. കോലഞ്ചേരി പള്ളി പെരുന്നാളിന്റെ പ്രധാന ദിനത്തിൽ വി. കുർബ്ബാനക്ക് ശേഷം യുവജനപ്രസ്ഥാനത്തിന്റെ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമായ 'കനിവ് പ്രത്യാശയുടെ കൈകൾ' പദ്ധതിക്ക് തുടക്കമായി. ആദ്യത്തെ സഹായഹസ്തം ഇടവകയിലെ അംഗത്തിന് കൈമാറി. വൃക്ക അസുഖ ബാധിതനായ വിജുവിനാണ് സഹായം നൽകിയത്. നിർദ്ധനരായ രോഗികൾക്ക് ചികിത്സ സഹായം നൽകുകയാണ് പദ്ധതിയുടെ ലക്ഷ്യമെന്നും ഇതിലേക്ക് എല്ലാവരുടെയും സഹകരണങ്ങൾ ആവശ്യമാണെന്നും വികാരി ഫാ. ജേക്കബ് അറിയിച്ചു.**

# സകലവിധ ദോഷങ്ങളും വിട്ടകലുക

**(പെന്തിക്കോസ്തിക്കു ശേഷം ഏഴാം ഞായർ)**

**(വി. മർക്കോസ് 3:20-30)**

**(വി. മത്തായി 12.22-32, വി. ലൂക്കോസ് 11.14-23, 12.10)**

**ഫാ. യോഹന്നാൻ കെ.** (സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)



ദൈവിക വേലയിൽ തല്പരനായ ഒരാൾ അനുഭവിക്കേണ്ടി വരുന്ന വിവിധ ജീവിതാവസ്ഥകളെ വ്യത്യസ്തമായ രീതിയിൽ വീക്ഷിക്കുകയാണ് സുവിശേഷകൻ ഇവിടെ ചെയ്യുന്നത്. മതപണ്ഡിതരും ചാർച്ചക്കാരും കുടുംബാംഗങ്ങളും ആൾക്കൂട്ടങ്ങളും ക്രിസ്തുവിനോടുള്ള തങ്ങളുടെ മനോഭാവങ്ങൾ വ്യക്തമാക്കുന്നു. ആൾക്കൂട്ടത്തിന്റെ സാന്നിധ്യം ക്രിസ്തുവിന്റെ പരസ്യ ശുശ്രൂഷാ കാലത്തിന്റെ തുടക്കം മുതലേ നമുക്ക് കാണാം. അവർ ക്രിസ്തുവിൽ നിന്നും ലഭിക്കുന്ന രോഗ സൗഖ്യത്തിനു വേണ്ടിയും, അദ്ഭുതങ്ങൾ കാണുന്നതിനുവേണ്ടിയും, അവനിൽ നിന്നു പഠിക്കുന്നതിനുവേണ്ടിയും പിന്തുടരുമ്പോൾ മത പണ്ഡിതരും പരീശരും ഹെരോദ്യരും ക്രിസ്തുവിനെ എങ്ങനെ അമർച്ച ചെയ്യാം എന്നാണ് ചിന്തിക്കുന്നത് (1.22, 28, 33, 37, 45; 2.12-13, 3.9-10, 2.6-7, 14, 24; 3.1-6). മാത്രമല്ല ക്രിസ്തുവിനെ ഇല്ലാതാക്കുവാൻ അവർ കൂടിയാലോചന നടത്തുകയും ചെയ്യുന്നു (3.6).

തന്റെ പരസ്യ ശുശ്രൂഷയുടെ മുഖ്യപങ്കും ക്രിസ്തു കഫർന്നഹൂമിൽ ആയിരുന്നു. മർക്കോസ് 3.20-ൽ വിവരിക്കുന്ന ഭവനം കഫർന്നഹൂമിലെ ക്രിസ്തുവിനോട് അനുഭാവമുള്ള ഏതെങ്കിലും ഒരു ഭവനം ആയിരിക്കും എന്നാണ് വേദപണ്ഡിതർ അനുമാനിക്കുന്നത്. ഇവിടെ ആൾക്കൂട്ടത്തിന്റെ തിക്കിലും തിരക്കിലുംപെട്ട്, സ്വന്തം കാര്യങ്ങൾ പോലും മറന്ന് ക്രിസ്തു അവരോടൊപ്പം തന്റെ സമയം ചെലവഴിക്കുന്നു. കൂടാതെ ക്രിസ്തുവിനെതിരെ ആരോപണമുന്നയിച്ചവരോട് രണ്ട് വ്യത്യസ്തമായ ഉപമകളിൽ കൂടി (ഒരു വീടിന്റെയും ബലവാനായ ഒരു മനുഷ്യന്റെയും) തന്റെ ആഗമനോദ്ദേശ്യം വ്യക്തമാക്കുകയും, അനുതാപത്തിന്റെയും പാപപരിഹാരത്തിന്റെയും മാർഗ്ഗങ്ങൾ എന്തെന്ന് ആവർത്തിച്ച് ഉറപ്പിച്ചു പറയുകയും ചെയ്യുന്നു. വിവിധങ്ങളായ പ്രതിസന്ധികൾ തന്റെ ചുറ്റുമുള്ളവരിൽ നിന്ന് ഉണ്ടായിട്ടും പതറാതെ, നിർഭയനായി നിന്ന ക്രിസ്തു നമുക്ക് കാണിച്ചുതരുന്ന വിവിധ പാഠങ്ങളാണ് ഇന്നത്തെ സദ്വാർത്തയിൽ. ക്രിസ്തുവിനെ പിന്തുടരുന്ന ഓരോ വ്യക്തികളും അനുഭവിക്കേണ്ടി വരുന്ന മാനസിക-ശാരീരിക സംഘർഷങ്ങളും സുവിശേഷകൻ എടുത്തു കാട്ടുന്നു.

**1. ദൈവികശക്തിയുടെ വ്യാപാരികളാവുക**

സ്വന്തം കാര്യങ്ങൾക്കുപോലും സമയം കണ്ടെത്താനാകാതെ, തന്റെ ശുശ്രൂഷയിൽ സ്വയം മുഴുകുന്ന ക്രിസ്തു ഇന്നത്തെ മതോപദേഷ്ടാക്കൾക്ക് ഒരു മാതൃക കാണിച്ചു തരികയാണ്. മറ്റുള്ളവർക്ക് യാതൊരു തരത്തിലുള്ള മുഷിവും ഉണ്ടാക്കാതെ അവരെ കേൾക്കുകയും അവരുടെ ആവശ്യങ്ങൾ നിറവേറ്റുകയും ചെയ്യുന്ന ക്രിസ്തു അപ്രതീക്ഷിതമായാണ് തന്റെ ചാർച്ചക്കാരിൽ നിന്നും വേദപണ്ഡിതരിൽ നിന്നും തിക്തമായ ചില വർത്തമാനങ്ങൾ കേൾക്കുന്നത്. യരുശലേമിൽ നിന്നു വന്ന ശാസ്ത്രിമാർ എന്നു പറയുമ്പോൾ, മതപണ്ഡിതരും മോശയുടെ ന്യായപ്രമാണ വ്യാഖ്യാതാക്കളും, ദേവാലയത്തിന്റെ നടത്തിപ്പുകാരുമാണ്. ക്രിസ്തു ചെയ്ത പ്രവൃത്തികളിൽ അമർഷം പൂണ്ടവരുമാണ് അവർ. കാരണം മതനിയമങ്ങൾക്കതീതമായി മാനുഷിക പരിഗണനകൾ മതത്തിൽ കൊണ്ടുവരുവാൻ ആഗ്രഹിച്ചതാണ് അവർ ക്രിസ്തുവിൻ കണ്ടെത്തിയ കുറ്റം. എന്നാൽ സ്വന്തം ചാർച്ചക്കാർ ക്രിസ്തുവിനെ അവർക്കായി മാത്രം കിട്ടുന്നില്ല എന്നുള്ള പരിഭവത്തിലാണ് 'അവന് ഭ്രാന്താണ്' എന്നു പറഞ്ഞ് ജനക്കൂട്ടത്തെ ഒഴിവാക്കാൻ ശ്രമിക്കുന്നത്. ക്രിസ്തുവിൽ ദൈവികശക്തിയുടെ വ്യാപാരമല്ല, മറിച്ച് സാത്താന്യശക്തിയാണ് എന്നത് ശാസ്ത്രിമാർ ആരോപിക്കുന്ന കുറ്റമാണ്. ബെയത്സബൂൽ എന്നാണ് ഭൂതങ്ങളുടെ തലവനായ സാത്താന്റെ ശക്തിയെ ഇവിടെ വിളിക്കുന്നത്. ബെയ്ൽസബൂബ് (2 രാജാ. 1.2-3) എന്ന് ചില ഭാഗങ്ങളിൽ കാണുന്നു. കനാന്യ ദൈവമായ ബാലിന്റെ വേറൊരു പദമായിട്ടാണ് ഇതിനെ കാണുന്നത് (മത്തായി 9.34, 10.25, 12.24, മർക്കോസ് 3.22, ലൂക്കോസ് 11.15). സ്വന്തം രക്തത്തിലുള്ളവരും സ്വന്തം മതോപദേഷ്ടാക്കളും ഒരുപോലെ ക്രിസ്തുവിനെ കുറ്റപ്പെടുത്തുന്നു. ഒരു പ്രവാചകനും തന്റെ പിതൃനഗരത്തിൽ സമ്മതനല്ല എന്ന ക്രിസ്തുമൊഴി ഇവിടെ വളരെ പ്രസക്തമാണ് (ലൂക്കോസ് 4.24, യോഹന്നാൻ 4.44). സാത്താന് സാത്താനെ നശിപ്പിക്കാൻ സാധിക്കാത്തതുപോലെ, ഒരു രാജ്യമോ ഭവനമോ തന്നിൽതന്നെ ഛിദ്രിച്ചാൽ നിലനിൽക്കാൻ കഴിയുകയില്ലെന്നും, തിന്മ കൊണ്ട് നന്മയെ ജയിക്കാൻ സാധിക്കില്ല എന്നും ക്രിസ്തു പറയുന്നു.

ദൈവവേലയ്ക്കായി ഇറങ്ങിത്തിരിക്കുന്ന ഓരോ വ്യക്തികളിലും ഉണ്ടാകുന്ന സംഘർഷങ്ങൾ പലതാണ്. ശാരീരിക, മാനസിക ബുദ്ധിമുട്ടുകളും പിരിമുറുക്കങ്ങളും പഴിചാരലുകളുമെല്ലാം ഉണ്ടാകുമ്പോഴും, തളർന്നു പോകാതെ സകലവിധ ദോഷങ്ങളും വിട്ടകന്ന് (1 തെസ്സ. 5.22) തിന്മയെ നന്മ കൊണ്ട് ജയിക്കുവാനും, യഥാർത്ഥ സാക്ഷികളാകുവാനും, ആത്മാക്കളെ പിടിക്കുന്നവരാകുവാനും സാധിക്കണം. ഇന്ന് പല ഭവനങ്ങളിൽ നിന്നും ക്രിസ്തു അകന്നു നിൽക്കുന്നതിന് കാരണം സാത്താന്യശക്തികളിൽ നാം വ്യാപരിക്കുന്നതുകൊണ്ടാണ്. ക്രിസ്തു നമ്മിൽ ഇടപെടുമ്പോൾ ഈ ദുഷ്ടശക്തികളെ നമുക്ക് തോൽപ്പിക്കാൻ സാധിക്കും. സ്വയം നശിക്കാതെ, മറ്റുള്ളവരെ നേടുന്ന ദൈവശക്തി നമ്മിൽ വ്യാപരിക്കാൻ ഇടയാകട്ടെ.

**2. ദൈവികബന്ധത്തിൽ അടിയുറച്ചു നിൽക്കുന്നവരാകുക**

യഹോവയുടെ നാമത്തെ ദുഷിക്കുന്നവർക്കുള്ള ശിക്ഷ മരണമാണ്. ഏറ്റവും ഹീനവും ഭയാനകവുമായ മരണശിക്ഷയാണ് അങ്ങനെയുള്ളവർക്ക് നൽകുന്നത്. 'കല്ലെറിഞ്ഞു കൊല്ലുക' എന്നതാണത് (ലേവ്യ 24.15-16, പുറപ്പാട് 20.7). ക്രിസ്തുവിൽ അശുദ്ധാത്മാവ് ഉണ്ട് എന്ന് ആരോപിച്ച ശാസ്ത്രിമാർക്കെതിരെയാണ് ദൈവത്താൽ ക്ഷമിക്കപ്പെടാത്ത പാപമായി അത് കണക്കിടും എന്ന് പറഞ്ഞ് അവരെ ശാസിക്കുന്നത്. ഈ ഭൂമിയിൽ ചെയ്യുന്ന എല്ലാ ദൂഷണങ്ങൾക്കും പ്രവൃത്തികൾക്കും പരിഹാരമുണ്ട് എന്നും എന്നാൽ പരിശുദ്ധാത്മാവിനെതിരായ പാപത്തിന് ക്ഷമ ലഭിക്കുകയില്ലെന്നും ക്രിസ്തു തന്നെ സാക്ഷ്യപ്പെടുത്തുന്നു. താൻ ചെയ്ത അദ്ഭുതപ്രവൃത്തികളും, രോഗസൗഖ്യങ്ങളും ദൈവാത്മാവിലല്ല മറിച്ച്, സാത്താന്യ ശക്തിയിലാണ് എന്ന് ആരോപിച്ച് ദൈവത്തിനെതിരെ തന്നെ ദൂഷണം പറയുകയും ദൈവികശക്തിയെ നിസ്സാരവൽക്കരിക്കുകയും ചെയ്ത ഒരു കൂട്ടം ആളുകളാണ് ന്യായവിധിയിൽ നിത്യ ശിക്ഷയ്ക്ക് വിധിക്കപ്പെട്ടവരായി തീരുന്നത്. സഹോദരനോടു 'നിസ്സാരാ' എന്ന് പറഞ്ഞാൽതന്നെ ന്യായാധിപ സഭയുടെ മുമ്പിൽ നിൽക്കേണ്ടി വരും (മത്തായി 5.22) എന്ന് പറഞ്ഞ്, ഓരോ വ്യക്തികളെയും പരസ്പരം ബഹുമാനിക്കുവാനും, തന്നെക്കാളും ശ്രേഷ്ഠരായി എണ്ണുവാനും ക്രിസ്തു പഠിപ്പിച്ചു. ദൈവിക ശക്തിയേയും അവന്റെ വ്യാപാരത്തെയും ദൈവ പുരുഷന്മാരെയുമെല്ലാം നിന്ദിച്ചവരെയും, അവഗണിച്ചവരെയും ശിക്ഷിക്കാതെ വിടുകയില്ല എന്ന് പഴയനിയമവും പഠിപ്പിക്കുന്നു (2 രാജാക്കന്മാർ 2.23-25, 1 ദിനവൃത്താന്തം 13.16-17, ഇയോബിന്റെ പുസ്തകം).

പ. സഭ പരിശുദ്ധാത്മാവിന് വിരോധമായ പാപങ്ങളായി ആറ് കാര്യങ്ങളുണ്ടെന്ന് പഠിപ്പിക്കുന്നു: 1. ഏത് പാപം ചെയ്താലും ദൈവം കരുണ ചെയ്തു കൊള്ളും എന്നുള്ള അനർഹമായ ചിന്ത. 2. നിരാശ. 3. സത്യനിഷേധം. 4. അപരന്റെ ആത്മീയ പുരോഗതിയിലുള്ള അസൂയ. 5. മനഃപൂർവമായ പാപാസക്തി. 6. സമ്പൂർണ്ണ അനുതാപത്തിനുള്ള വിമുഖത (വിശുദ്ധ കുർബാനക്രമം, 2002, പേജ് 46-47).

ദൈവിക മനുഷ്യനിൽ ഒരിക്കലും ഉണ്ടാകാനിടയില്ലാത്ത പാപങ്ങളുടെ പട്ടികയാണിത്. മറ്റൊരുവന് ഇപ്പറഞ്ഞ പാപങ്ങളിൽ ഒന്നുംതന്നെ യാതൊരുവിധ പങ്കാളിത്തമോ കൈകടത്തലോ ഇല്ല എന്നുള്ളതും ശ്രദ്ധാകേന്ദ്രമായ ഒന്നാണ്. സ്വന്തം നിലപാടുകളും, അപരനോടുള്ള ബന്ധവും എന്താണെന്ന് ഈ പട്ടിക നമുക്ക് കാണിച്ചുതരുന്നു. അതിനാൽത്തന്നെ ഈ പാപത്തിന്റെ ഉത്തരവാദിത്വം നമുക്ക് മാത്രമാണ്.

പരിശുദ്ധാത്മാവിനെതിരായ പാപം എന്നത് ഒരു തരത്തിൽ ദൈവനിഷേധം തന്നെയാണ്. ദൈവം ഇല്ല എന്ന ചിന്തയിൽ ജീവിക്കുന്ന മൂഢന്മാരെപ്പോലെ നാം ആകരുത് (സങ്കീ. 14, 53). മറിച്ച് ദൈവിക ശക്തിയുടെ വ്യാപാരികളാകുവാനും, ജീവിതത്തിൽ ഏതു പ്രതിസന്ധികൾ വന്നാലും തളർന്നുപോകാതെ ദൈവവേല പൂർത്തീകരിക്കുവാനും ഒരു യഥാർത്ഥ ക്രിസ്തു ശിഷ്യനു കഴിയണം. നിന്ദയും പരിഹാസവും പ്രലോഭനങ്ങളും ശാരീരിക മാനസിക പിരിമുറുക്കങ്ങളും ജീവിതത്തിൽ ഉണ്ടാകാമെങ്കിലും, ദൈവജനത്തെ നയിക്കുവാനുള്ള ശക്തി നമ്മിൽ തന്നെയുണ്ടെന്ന തിരിച്ചറിവാണ് ഓരോരുത്തരിലും ഉണ്ടാകേണ്ടത്. ക്ഷമ ദൈവികമാണെന്നും, ദൈവരാജ്യത്തിലേക്കുള്ള പ്രവേശനത്തിന്റെ മാനദണ്ഡമാണെന്നും, അത് ഓരോ വ്യക്തികളുടെ ജീവിത വീക്ഷണങ്ങളുമായി ബന്ധപ്പെട്ടവയാണെന്നും നാം മനസ്സിലാക്കുന്നു. എന്നാൽ ദൈവദൂഷണം ഒരുവനെ ക്രിസ്തുവിൽ നിന്നും, സമൂഹത്തിൽ നിന്നും അകറ്റുകയും നിത്യ ശിക്ഷയുടെ അടിമകളാക്കുകയും ചെയ്യുമെന്നുള്ളതും ഇന്നത്തെ സദ്വിചാരത്തിൽ കൂടി ക്രിസ്തു നമ്മെ ഓർമ്മിപ്പിക്കുന്നു.





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




സഭാചരിത്രം

# മലങ്കരസഭയും സിലോണിലെ ബോണാ മോർട്ടേ ദേവാലയവും

## റ്റിബിൻ ചാക്കോ തേവർവേലിൽ




മലങ്കര സഭയുടെ 'സ്വതന്ത്ര കത്തോലിക്കാ മിഷൻ' ചരിത്രത്തിൽ വളരെ പ്രാധാന്യം അർഹിക്കുന്ന ദേവാലയമാണ് ശ്രീലങ്കയിൽ സ്ഥിതി ചെയ്യുന്ന 'ഔവർ ലേഡി ഓഫ് ഗുഡ് ഡെത്ത് ചർച്ച് സിലോൺ' (ബോണാ മോർട്ടെ ചർച്ച് ) എന്നാൽ വേണ്ട വിധത്തിൽ ഈ ദേവാലയം സംരക്ഷിക്കുവാൻ മലങ്കര സഭയ്ക്ക് കഴിയാതെ പോയി എന്നത് ഒരു ദുഖകരമായ വസ്തുതയാണ്.

മലങ്കരസഭയിൽ അൽവാറിസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ നേതൃത്വം കൊടുത്തിരുന്ന 'സ്വതന്ത്ര കത്തോലിക്കാ മിഷൻ' അതിന്റെ പ്രവർത്തനങ്ങൾ ഏകോപിപ്പിച്ചിരുന്നത് സിലോണിലെ ഈ ദേവാലയത്തിൽ നിന്നായിരുന്നു. എന്നാൽ ആഭ്യന്തര യുദ്ധത്തിന്റെ ശേഷം അവിടെ സംജാതമായ സ്ഥിതി വിശേഷങ്ങളുടെ ഫലമായി ഈ ദേവാലയം സ്വതന്ത്ര കത്തോലിക്കാ മിഷൻ പ്രവർത്തകർക്ക് വീണ്ടെടുക്കുവാൻ സാധിച്ചില്ല. ക്രമേണ മിഷൻ പ്രവർത്തനങ്ങൾ ദുർബലമാവുകയും മലങ്കര സഭയ്ക്ക് ഈ ദേവാലയം എന്നേയ്ക്കുമായി നഷ്ടപ്പെടുകയും ചെയ്തു.

2014 കാലയളവിൽ OCP- MARP ന്റെ ചുമതലക്കാരനായ ഡോ. അജേഷ് ടി. ഫിലിപ്പിന്റെ പ്രത്യേക താല്പര്യപ്രകാരം സിലോണിൽ ദീർഘകാലം നടത്തിയ അന്വേഷണങ്ങൾ, മാർ അൽവാറീസ് യൂലിയോസിന്റെ നഷ്ടപ്പെട്ടുപോയ കത്തീഡ്രൽ ദേവാലയം കൊളംബോയിൽ ഉള്ള 'ഔവർ ലേഡി ഓഫ് ഗുഡ് ഡെത്ത് കത്തീഡ്രൽ' (ബോണാ മോർട്ടേ ചർച്ച്) ആണെന്ന് തിരിച്ചറിയുന്നതിന് സാധിച്ചു. സിലോണിൽ ഇതിനു വേണ്ട എല്ലാ സഹായ സഹകരണങ്ങളും അജേഷിനും സംഘത്തിനും ലഭ്യമാക്കിയത് മുഹമ്മദ് നിഹർദീനും, അർഫാൻ ഖാനും ചേർന്നാണ്.

1847-ൽ പോർച്ചുഗീസ് മിഷണറിമാരാണ് ഈ ദേവാലയം നിർമ്മിച്ചത്. കത്തോലിക്കാ മിഷനിൽ ഉണ്ടായിരുന്ന ആഭ്യന്തരപ്രശ്നം കാരണം 1850-ൽ ഈ ദേവാലയം സ്വതന്ത കത്തോലിക്കാ മിഷന്റെ കീഴിലായി.

1886-ൽ സ്വതന്ത്ര കത്തോലിക്കാ മിഷൻ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയോട് സംയോജിപ്പിച്ചതിനെ തുടർന്ന് ഈ ദേവാലയം സ്വതന്ത്ര കത്തോലിക്കാ മിഷന്റെ ആസ്ഥാനമായി പ്രഖ്യാപിച്ചു.

ഇതിന് നേതൃത്വം കൊടുത്തത് ഡോ. പി. എം. ലിസ്ബോ പിന്റോയും, ഫാ. അൽവാറിയോസും (അൽവാറിസ് മാർ യൂലിയോസ്) ചേർന്നായിരുന്നു.

സ്വതന്ത്ര കത്തോലിക്കാ മിഷൻ പ്രവർത്തനങ്ങൾ അമേരിക്കൻ പ്രദേശങ്ങളിലേക്ക് വ്യാപിപ്പിക്കുന്നതിന്റെ ഭാഗമായി ക്രിസ്ത്യൻ കാത്തലിക്ക് റീത്ത് ഓഫ് അമേരിക്കയ്ക്ക് വേണ്ടി ഫാ. റെനി വിലാത്തിയെ ബിഷപ്പായി വാഴിക്കുന്നതിന് തീരുമാനിച്ചു. അതനുസരിച്ച് 1891 ഡിസംബർ അവസാന വാരം ഫാ. റെനി വിലാത്തി കൊളംബോയിൽ എത്തിച്ചേർന്നു. അദ്ദേഹം 1892 ജനുവരി 1 ന് അർദ്ധരാത്രി ഈ ദേവാലയത്തിൽ ദിവ്യബലി അർപ്പിച്ചു.

മലങ്കര സഭയിൽ നിന്ന് കടവിൽ പൗലോസ് മാർ അത്തനാസ്യോസ്, ഗീവർഗീസ് മാർ ഗ്രീഗോറിയോസ് പരുമല, അൽവാറിസ് മാർ യൂലിയോസ് എന്നിവർ ഉൾപ്പെടുന്ന ഒരു പ്രതിനിധി സംഘം 1892 മെയ് 10 ന് കൊളംബോയിൽ എത്തിച്ചേർന്നു. ഇടവം 14ന് സ്വർഗാരോഹണപ്പെരുന്നാളിൽ ഫാ. റെനി വിലാത്തിക്ക് റമ്പാൻ സ്ഥാനം നൽകി. രണ്ട് ദിവസങ്ങൾക്ക് ശേഷം ഫാ. റെനി വിലാത്തിയെ, മാർ തീമൊത്തിയോസ് എന്ന പേരിൽ നോർത്ത് അമേരിക്കയുടെ ആർച്ച് ബിഷപ്പ് ആയി വാഴിച്ചു. ഏകദേശം 5000-ഓളം പേർ ഈ ചടങ്ങിൽ സംബന്ധിച്ചു. അതിനു ശേഷം നടന്ന ചടങ്ങിൽ അമേരിക്കൻ കൗൺസിൽ എല്ലാ തിരുമേനിമാർക്കും ഓർഡർ ഓഫ് ദ് ക്രൗൺ ഓഫ് ത്രോൺ എന്ന ബഹുമതി നൽകി ആദരിച്ചു.

1892-ലെ മലങ്കരസഭയിൽ നിന്നുള്ള പ്രതിനിധി സംഘത്തിൽ ഉൾപ്പെട്ടിരുന്ന വാകത്താനത്ത് കാരുചിറ ഗീവർഗീസ് ശെമ്മാശന്റ കൊളംബ് യാത്രാവിവരണത്തിൽ ബോണാ മോർട്ടാ ദേവാലയത്തെ കുറിച്ച് ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

'... കൊളംബിലെ പള്ളീടെ വടക്ക് വശത്തു കൂടി വഴിയുള്ളതിനാൽ പള്ളി ഇരിക്കുന്നത് തെക്ക് വടക്ക് ആയിരുന്നു. ഇതിന്റെ മദ്ബഹായോട് ചേർന്ന് കിഴക്ക് പടിഞ്ഞാറായി താമസത്തിനുള്ള മുറിയും അതിന് തെക്ക് വശത്ത് കുശിനി മുറിയും കിഴക്ക് വശത്ത് കിണറും അതിന് പടിഞ്ഞാറ് വേറൊരു കെട്ടിടവും ഉണ്ട്. പള്ളിയകത്ത് ഇരുവശത്ത് തൂണ് നിറുത്തി ഉത്തരവും വച്ച് റാന്തൽ വശത്ത് ചുവരു കെട്ടി അടച്ച് ജനലുകളും വച്ച് വിസ്താരമുള്ളതും മുറിത്തട്ടും പടിഞ്ഞാറു വശത്ത് ഒരു മട്ടുപ്പാവും മദ്ബഹായ്ക്ക് തെക്ക് വടക്ക് .... ഒഴുകുവാര മുറികളും, പള്ളിക്കകത്ത് മുഴുവൻ കയറ്റ് പായും കസേറകളും ഉണ്ട്. ജനങ്ങൾ കൂടിയാൽ കസേരയിൽ ആണ് ഇരിക്കുന്നത്..."

ഫാ. ലൂയിസ്, ഫാ ആൻറണി എന്നിവർ ഈ ദേവാലയത്തിന്റെ ആദ്യകാല വികാരിമാരായിരുന്നു. ഫാ. ആന്റണിക്ക് ശേഷം ഫാ. എൽ. എം. സൊവാരിസ് 1895 മാർച്ച് വരെ വികാരിയായി സേവനം അനുഷ്ഠിച്ചു. അദ്ദേഹം തെക്കൻ തിരുവിതാംകൂറിലേക്ക് മാറിയതിന് ശേഷം ഫാ. ജോസഫ് ഡി. മെല്ലോ ഇടവക വികാരിയായി ചുമതലയേറ്റു. അതിനു ശേഷം ഫാ. കെ. ബി മാത്യൂസ് വികാരിയായി സേവനം അനുഷ്ഠിച്ചു. ഫാ. ജെ. ടി. എം. അൽവാറിസ് 1949 വരെ ഈ ദേവാലയത്തിന്റെ ചുമതല നിർവ്വഹിച്ചു. പ. ബസേലിയോസ് ഗീവർഗീസ് ദ്വിതിയൻ കാതോലിക്കാ ബാവാ, അലക്സിയോസ് മാർ തെവോദോസ്യോസ് മെത്രാപ്പോലീത്ത എന്നിവർ 1937-ൽ ഈ ദേവാലയം സന്ദർശിച്ചിട്ടുണ്ട്. 1949-ന് ശേഷം മലങ്കരസഭയ്ക്ക് ഈ ദേവാലയമായുള്ള ബന്ധം പൂർണമായി നഷ്ടപ്പെട്ടു.

ഇന്ന് ഈ ദേവാലയം സിലോണിലെ പ്രാദേശിക കത്തോലിക്കാ രൂപതയുടെ കീഴിലാണ്. എങ്കിലും MARP ന്റെ ശ്രമഫലമായി 2015-ൽ മലങ്കരസഭയുടെ ചെന്നൈ ഭദ്രാസനാധിപൻ ഈ ദേവാലയം സന്ദർശിക്കുകയും ഇവിടെ വിശുദ്ധ കുർബാന അർപ്പിക്കുകയും ചെയ്തു.

**കടപ്പാട്:** ഡോ. അജേഷ് ടി ഫിലിപ്പ്, ജോർജ് അലക്സാണ്ടർ

Book: Western Rites of Syriac-Malankara Orthodox Churches Part -1

കൊളംബ് യാത്രാ വിവരണം, കാരുചിറ ഗീവർഗീസ് ശെമ്മാശൻ, സോഫിയാ ബുക്സ്, കോട്ടയം.

❑



## നവതി സമാപനവും ഭവന കൂദാശയും

പിരളശ്ശേരി: കാതോലിക്കേറ്റ് സിംഹാസന പള്ളിയിലെ സെന്റ് ജോർജ് യുവജനപ്രസ്ഥാനത്തിന്റെ നവതി ആഘോഷങ്ങളുടെ ഭാഗമായി അമേരിക്ക ഫിലാഡൽഫിയ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ സഹകരണ ത്തോടെ നടപ്പിലാക്കിയ ബേഥലഹേം ഡ്രീം ഹോം പ്രോജക്ടിലൂടെ നിർമ്മാണം പൂർത്തീകരിച്ച ഭവനത്തിന്റെ കൂദാശയും താക്കോൽ ദാനവും 2020 ജൂലൈ 15 –ന് ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെയും, ഡോ യൂഹാനോൻ മാർ ദീയസ്ക്കോറസ് മെത്രാപ്പോലീത്തായുടെയും പ്രധാന കാർമ്മികത്വത്തിൽ നടത്തപ്പെട്ടു.

ഒരു വർഷം നീണ്ടു നിന്ന നവതി ആഘോഷങ്ങളുടെ സമാപന സമ്മേളനം ഡോ. മാത്യൂസ് മാർ തിമോത്തിയോസ് ഉദ്ഘാടനം ചെയ്തു. ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറസ് അനുഗ്രഹ പ്രഭാഷണം നടത്തി. മാവേലിക്കര എം. പി. കൊടിക്കുന്നിൽ സുരേഷ് സ്നേഹഭവനത്തിന്റെ താക്കോൽ ദാനം നിർവഹിച്ചു. ചെങ്ങന്നൂർ ഭദ്രാസന സെക്രട്ടറി ഫാ മാത്യു ഏബ്രഹാം കാരയ്ക്കൽ, ഒ.സി. വൈ.എം. കേന്ദ്ര ജനറൽ സെക്രട്ടറി ഫാ അജി കെ തോമസ് , ട്രഷറാർ ജോജി പി തോമസ് , ചെങ്ങന്നൂർ ഭദ്രാസന യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റ് ഫാ. ജാൾസൺ പി ജോർജ് ,ജനറൽ സെക്രട്ടറി റോബിൻ ജോ വർഗീസ് , ഫിലാഡൽഫിയ സെന്റ് തോമസ് പള്ളി പ്രതിനിധി ജോർജ് , ഇടവക വികാരി ഫാ തോമസ് ജോസഫ്, ഇടവകാഗം ഫാ തോമസ് പി നൈനാൻ, ഇടവക ട്രസ്റ്റി മാത്യു വർഗീസ്, സെക്രട്ടറി ജോർജ് ജോസഫ്, മാനേജിങ് കമ്മിറ്റി അംഗങ്ങൾ, യൂണിറ്റ് സെക്രട്ടറി ജിത്തു മാത്യു വർഗീസ്, ജനറൽ കൺവീനർ സജു കോശി കുര്യൻ എന്നിവർ പ്രസംഗിച്ചു. യുവജനപ്രസ്ഥാനം കേന്ദ്ര ഭദ്രാ സന ഭാരവാഹികൾ പങ്കെടുത്തു.



ചെങ്ങന്നൂർ ഭദ്രാസന വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ വിദ്യാർഥികൾക്കായി ആരംഭിച്ച ഓൺലൈൻ പഠന സഹായ പദ്ധതിയുടെ രണ്ടാം ഘട്ടം നടത്തപ്പെട്ടു. പദ്ധതിയുടെ ഭാഗമായി മൊബൈൽ ഫോൺ, പുലിയൂർ സെന്റ്.ജോർജ് ഇടവകാംഗത്തിന് നൽകി. ഭദ്രാസന സെക്രട്ടറി ഫാ. മാത്യു ഏബ്രഹാം കാരയ്ക്കൽ, ഇടവക വികാരി ഫാ. തോമസ് സാമുവേലിന് കൈമാറി. വിദ്യാർത്ഥി പ്രസ്ഥാനം വൈസ്.പ്രസിഡന്റ് ഫാ. സ്റ്റീഫൻ വർഗീസ്, കൗൺസിൽ അംഗം ശ്രീ.മാത്യു ജേക്കബ് വള്ളംകുളം,ജനറൽ സെക്രട്ടറി ലിജോ,ഡിസ്ട്രിക്ക് ഓർഗനൈസർ ബിബിൻ, MGOCSM ഭാരവാഹികൾ എന്നിവർ നേതൃത്വം നൽകി.



## നീലിമംഗലം പള്ളി മലങ്കര ഓർത്തഡോക്സ് സഭയുടെ പൂർണ്ണ അവകാശത്തിലുള്ളത്: മുൻസിഫ് കോടതി

കോട്ടയം: നീലിമംഗലം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി മലങ്കര ഓർത്തഡോക്സ് സഭയുടെ പൂർണ്ണ അവകാശത്തിൽ മാത്രം ഉള്ളതാണെന്ന് ഏറ്റുമാനൂർ മുൻസിഫ് കോടതി.

കോട്ടയം ഭദ്രാസനത്തിലെ നീലിമംഗലം പള്ളിയെ സംബന്ധിച്ച കേസ്, വാദ ങ്ങൾ കേട്ടു വിധി പുറപ്പെടുവിക്കുന്നതിനായി ഏറ്റുമാനൂർ മുൻസിഫ് കോടതിക്ക് ഹൈക്കോടതി നേരത്തേ നിർദേശം നൽകിയിരുന്നു. പ്രസ്തുത കേസിലാണ് ഏറ്റുമാനൂർ മുൻസിഫ് കോടതി വിധി പ്രസ്താവിച്ചിരിക്കുന്നത്.



'മലങ്കരസഭാതേജസ്' പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെ 111–ാമത് ഓർമ്മപ്പെരുന്നാൾ അഹമ്മദാബാദ് ഭദ്രാസനത്തിലെ അബു റോഡ് ജ്യോതിസ് ആശ്രമത്തിൽ നടത്തപ്പെട്ടു. പെരുന്നാൾ ശുശ്രൂ ഷയ്ക്ക് ജോധ്പൂർ സെന്റ് ഗ്രീഗോറിയോസ് പള്ളി വികാരി ഫാ. ഏബ്രഹാം മാത്യു കാർമികത്വം വഹിച്ചു.



**കൊരട്ടി സെന്റ് കുറിയാക്കോസ് ഓർത്തഡോക്സ് ഇടവകയുടെ കാവൽ പിതാവ് മാർ കുറിയാക്കോസ് സഹദായുടേയും മർത്ത് യൂലിത്തി അമ്മയുടേയും ഓർമ്മ പെരുന്നാളിന് ഇടവക മെത്രാപോലീത്ത ഡോ. യാക്കോബ് മാർ ഐറേനിയോസ് നേതൃത്വം നൽകി. ഫാ. വർഗീസ് എബ്രഹാം സഹ കാർമികനായിരുന്നു.**



## ഡോക്ടറേറ്റ് നേടി

കൈപ്പട്ടൂർ പുത്തൻ ബംഗ്ലാവിൽ പ്രൊഫ. റെന്നി പി വർഗീസിനും (അസ്സോസിയേറ്റ് പ്രൊഫസർ, കാതോലിക്കേറ്റ് കോളേജ് പത്തനംതിട്ട) കാവുള്ളതിൽ വീട്ടിൽ ലിന്റു ജോഷായുടെ ഭാര്യ പ്രൊഫ. ട്രീസ മേരി ചാക്കോയ്ക്ക് (അസിസ്റ്റന്റ് പ്രൊഫസർ, ക്രിസ്ത്യൻ കോളേജ്, ചെങ്ങന്നൂർ) ഡോക്ടറേറ്റ് ബിരുദം ലഭിച്ചു. ഇരുവരും കൈപ്പട്ടൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് മഹാ ഇടവകാംഗങ്ങളാണ്.

## ഗീവർഗീസ് മാർ ദിയസ്കോറസ് മെത്രാപ്പോലിത്തായുടെ ഓർമ്മപ്പെരുന്നാൾ

റാന്നി: തിരുവനന്തപുരം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലിത്തയും ഹോളി ട്രിനിറ്റി ആശ്രമ സ്ഥാപകനുമായ ഗീവർഗീസ് മാർ ദിയസ്കോറസ് മെത്രാപ്പോലിത്തായുടെ 21-ാമത് ഓർമ്മപ്പെരുന്നാൾ 2020 ജൂലൈ 18 മുതൽ 23 വരെ റാന്നി ഹോളി ട്രിനിറ്റി ആശ്രമത്തിൽ ആചരിക്കുന്നു.

18-ന് ഡോ. ജോഷാ മാർ നിക്കോദിമോസ് മെത്രാപ്പോലിത്ത കൊടിയേറ്റ് കർമ്മം നിർവഹിക്കും. തുടർന്നുള്ള എല്ലാ ദിവസവും രാവിലെ 6.45-ന് വിശുദ്ധ കുർബ്ബാന. 22-ന് വൈകുന്നേരം 6-ന് സന്ധ്യാനമസ്കാരം. തുടർന്ന് പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് പ്രിൻസിപ്പൽ പ്രൊഫ. മാത്യു പി. ജോസഫ് അനുസ്മരണ പ്രഭാഷണം നിർവഹിക്കും..

23-ന് രാവിലെ 8-ന് വിശുദ്ധ കുർബ്ബാന. തിരുവനന്തപുരം ഭദ്രാസനാധിപന് ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലിത്താ മുഖ്യ കാർമികത്വം വഹിക്കും. തുടർന്ന് ഹോളി ട്രിനിറ്റി ആശ്രമത്തിന്റെ സുവർണ ജൂബിലി ആഘോഷങ്ങളുടെ ഉദ്ഘാടന സമ്മേളനം നടക്കും.

പ. ബസേലിയോസ് മാർത്തോമ്മ മാത്യൂസ് പ്രഥമൻ ബാവായാൽ പഴഞ്ഞി പള്ളിയിൽ വെച്ച് എപ്പിസ്കോപ്പാ ആയി ഉയർത്തപ്പെട്ട ഗീവർഗീസ് മാർ ദിയസ്കോറസ് മെത്രാപ്പോലിത്താ റാന്നി ഹോളി ട്രിനിറ്റി ആശ്രമം, തിരുവനന്തപുരം ശ്രീകാര്യം ശിശുഭവൻ, വികലാംഗ ബാലഭവൻ, ഹോളിക്രോസ് കോൺവെന്റ്, ഹോളി ട്രിനിറ്റി സ്കൂൾ എന്നീ പ്രസ്ഥാനങ്ങൾക്കും തുടക്കം കുറിച്ചു.



## ചികിത്സാ സഹായം നല്കി

തൊടുപുഴ: യു.കെ., യൂറോപ്പ് ഭദ്രാസനത്തിലെ ജീവകാരുണ്യ പ്രവർത്തനങ്ങളിൽ തൽപരരായ ആളുകളുടെ വാട്സ്ആപ് കൂട്ടായ്മ - MOS കരിങ്കുന്നം പ്ലാന്റേഷൻ ലക്ഷം വീട് കോളനിയിലെ റീന ജയ്സന് ചികിത്സാ സഹായമായി 165216 രൂപ നല്കി. പി.ജെ.ജോസഫ് എം.എൽ.എ. ഭവനത്തിലെത്തി തുക റീനക്ക് കൈമാറി.

കരുണയുടെ ഉറവു വറ്റിയിട്ടില്ലാത്തവർ ഇപ്പോളുമുണ്ടെന്നുള്ളത് ഏറെ പ്രതീക്ഷ നല്കുന്നതാണെന്ന് പി. ജെ. ജോസഫ് പറഞ്ഞു. MOS ന്റെ പ്രവർത്തനം മാതൃകപരമാണെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. ഫാ. ജോർജ് വാക്കനാംപാടം, ഫാ. ബാബു എബ്രാഹം, കരിങ്കുന്നം ഗ്രാമപഞ്ചായത്ത് പ്രസിഡൻറ് ബിന്ദു സജി, വൈസ് പ്രസിഡൻറ് ജോജി, വാർഡ് മെമ്പർ ലില്ലി ബേബി സഭാ മാനേജിംഗ് കമ്മിറ്റി അംഗം ബോസ് തളിയഞ്ചിറ, ജോയി കട്ടക്കയം, ഫിലിപ്പ് വാക്കനാംപാടം എന്നിവർ പങ്കെടുത്തു.

## തൊടുപുഴ പള്ളി 1934 – ലെ ഭരണഘടനപ്രകാരം ഭരിക്കപ്പെടണമെന്ന് ഹൈക്കോടതി

കൊച്ചി: തൊടുപുഴ സെന്റ് മേരീസ് പള്ളി മലങ്കര ഓർത്തഡോക്സ് സഭയുടെ 1934-ലെ ഭരണഘടനപ്രകാരം ഭരിക്കപ്പെടണമെന്ന് കേരളാ ഹൈക്കോടതി. 2017-ലെ സുപ്രിം കോടതി വിധി പള്ളിക്കു ബാധകം എന്ന് കോടതി കണ്ടെത്തി. 2004-ൽ പാത്രിയർക്കീസ് വിഭാഗം ഉണ്ടാക്കിയ ആധാരം കോടതി റദ്ദാക്കി.



**കെ. വി. ഗീവർഗീസ് കുട്ടുങ്കൽ റമ്പാച്ചന്റെ 50-ാമത് ഓർമ്മ (ചരമ സുവർണ്ണ ജൂബിലി) ദിനത്തിൽ 2020 ജൂലൈ 16-ന് കുലശേഖരം പള്ളിയിലെ വിശുദ്ധ കുർബാനയ്ക്കു ശേഷം ഇടവകാംഗങ്ങൾ തിരുവിതാംകോട് അരപ്പള്ളിയിൽ റമ്പാച്ചന്റെ കബറിങ്കൽ ചെന്ന് ധൂപ പ്രാർത്ഥന നടത്തി.**